2009

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം




# മലങ്കരസഭ



സെപ്റ്റംബർ

Rs. 10

## സെന്റ്. മേരീസ് ഓർത്തഡോക്സ് ഇടവക

പഞ്ചീം, ഗോവ





അൽവാറീസ് മാർ യൂലിയോസ് തിരുമേനിയുടെ കബറിടം



സെന്റ്. മേരീസ് പള്ളിയുടെ ഉൾവശം

## സെപ്റ്റം. 26, 27 തീയതികളിൽ പെരുന്നാൾ ആഘോഷിക്കുന്നു

### ദുഖ്റോനോ നോമ്പ് ഉണ്ടാകണം

ദുഖ്റോനോയോടനുബന്ധിച്ച് ശ്ലീഹാ നോമ്പ് അവസാനിക്കണം :

- ഫാ. ഡോ. കെ. എം. ജോർജ്

### സ്വവർഗ്ഗ 'മാനം'

നിർമ്മലവും ചൂഷണരഹിതവുമായ ഒരു ആത്മ ബന്ധമാണ് ലൈംഗികതയ്ക്ക് അടിസ്ഥാനം

പഠനം - ഡോ. തോമസ് മാർ അത്താനാസിയോസ്

### വിശാല ഹിന്ദുത്വം - ഗസ്റ്റ് കോളം

ഹിന്ദുമതമെന്ന പദത്തിൽ ഒതുങ്ങുന്ന സങ്കുചിത അർത്ഥമല്ല ഭാരതീയ സംസ്ക്കാരത്തിനുള്ളത്

- പി. പരമേശ്വരൻ (ഭാരതീയ വിചാര കേന്ദ്രം)

### ആത്മ ദരിദ്രർ

ആത്മാവിൽ ദരിദ്രരായവരുടെ ഭാഗ്യത്തിന് അതിരില്ല

- മാത്യൂസ് ബർന്നബാസ് മെത്രാപ്പോലീത്ത

ഒന്നാം ചരമ വാർഷികം

02-09-2009



# വെരി. റവ. സിറിൽ റമ്പാൻ

മുകളിൽ പുത്തൻ ബംഗ്ലാവ്

മുളവന, കുണ്ടറ, കൊല്ലം

*Inserted by:-*

സുജാ കോശി

(സിങ്കപ്പൂർ)

ലക്കം 9,
പുസ്തകം 66
സെപ്റ്റംബർ 2009



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

ദേവലോകം, കോട്ടയം -38. ഫോൺ: 0481 - 2573234
Fax : +91 481 2573234

## ഉൾത്താളുകൾ

CONTENTS



### സ്ഥിരം പംക്തികൾ





മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ



## വരിസംഖ്യ

| ഇന്ത്യയിൽ | |
|---|---|
| ഒറ്റപ്രതി | : 10 രൂപ |
| ഒരു വർഷം | : 125 രൂപ |
| 4 വർഷം | : 500 രൂപ |
| 12 വർഷം (ആയുഷ്ക്കാലം) | : 1250 രൂപ |
| **വിദേശത്തേക്ക്** | |
| ഒരു വർഷം | : 1500 രൂപ |




# വെളിച്ചം

- ചന്ദ്രനും നക്ഷത്രങ്ങളുമൊക്കെയുണ്ടെങ്കിലും നമുക്കേറ്റം പരിചിതമായ വെളിച്ചം സൂര്യന്റേതാണ്. നാം പരസ്പരം കാണുന്നതിലധികവും ഈ പ്രകാശത്തിലാണ്. എന്നാൽ തിരുവെഴുത്തിന്റെ ഒന്നാംപാഠത്തിൽ മറ്റൊരു വെളിച്ചത്തെക്കൂടി പരിചയപ്പെടുത്തുന്നുണ്ട്. സൃഷ്ടി കർമ്മത്തിന്റെ ആദ്യനിമിഷം ദൈവം പറഞ്ഞു: 'വെളിച്ചമുണ്ടാകട്ടെ!' വെളിച്ചമുണ്ടായി. മറക്കരുത്, സൂര്യനും പരിവാരങ്ങളും നാലാം ദിനമാണുണ്ടാവുക.
- ഉവ്വ്, രണ്ട് തരം വെളിച്ചങ്ങളുണ്ട്. സകല സൃഷ്ടിക്കും മുമ്പേ പിറന്ന ആദിവെളിച്ചം. ദൈവം പിന്നീട് മെനഞ്ഞതെല്ലാം ഈ വെളിച്ചം ചാലിച്ചാണ്. ഈ വെളിച്ചത്തിലാണ് ചമച്ചതത്രയും. സകല രൂപങ്ങൾക്കും ഉള്ളിലുള്ളത് അത് തന്നെയാണ്. സത്യത്തിൽ 'ഉള്ളിലിരുപ്പ്' മാറുമ്പോഴാണ് നാം ഉൾവെളിച്ചം നഷ്ടപ്പെട്ടവരെപ്പോലെ പെരുമാറുന്നത്.
- സുഹൃത്തേ, നാലാംദിനം നല്കുന്ന പ്രകാശത്തിൽ നിനക്ക് എന്നെ പുറമേ കാണാം. എന്റെ ആകൃതി നിന്റെ കണ്ണിൽപ്പെടും. പക്ഷെ, പ്രകൃതം കാണാനാവില്ല. അത് വെളിപ്പെടുക മനോവാക് കർമ്മങ്ങളിലാണ്. കൃത്യങ്ങളുടെ സുതാര്യതയെക്കുറിച്ചാണ് പറയുന്നത്. ഉൾവെളിച്ചത്തോടെയുള്ള കൃതികളാണത്രേ സുകൃതങ്ങൾ!
- സുകൃതക്ഷയത്തിന്റെ തെളിവുകൾ ഏറെയുണ്ട്. ഹൃദയപൂർവ്വം പുഞ്ചിരിക്കാൻ മറന്നിടത്ത് തന്നെ തുടങ്ങാം. ആത്മാർത്ഥമായൊരു വാക്ക് നാവിൽ മുളയ്ക്കാത്തതും നന്ദിപ്രകടനങ്ങൾ ഉള്ളിൽത്തട്ടാത്തതും കണ്ണുകളിൽ കരുണ വറ്റിയതും കേൾക്കുവാൻ ക്ഷമയറ്റതും പ്രാർത്ഥിക്കുവാൻ മടിതോന്നുന്നതും, ഇങ്ങനെയെത്രയധികം പറയാനുണ്ട്. നമ്മുടെ സഹവാസത്തിൽ വെളിച്ചം നഷ്ടപ്പെട്ടതിന് ഇനിയുമധികം കാരണങ്ങൾ തേടേണ്ടതില്ലല്ലോ!
- 'എല്ലാം നല്ലത് എന്ന് ദൈവം കണ്ടു.' എല്ലാത്തിലും നന്മ കാണുന്നതാണ് ദൈവീകമായ കാഴ്ചപ്പാടെന്ന് ഓർമ്മിക്കുക. കള്ളന്റെ ഉള്ളത്തിൽ പറുദീസ കണ്ടവനെ ധ്യാനിക്കാം. നന്മ കണ്ടെത്താനുള്ള ഇത്തിരി മിഴിവെട്ടത്തിനായി യാചിച്ചുകൊണ്ടേയിരിക്കാം.
- "ദൈവം വെളിച്ചം ആകുന്നു: അവനിൽ ഇരുട്ട് ഒട്ടും ഇല്ല എന്നുള്ളത് ഞങ്ങൾ അവനോട് കേട്ട് നിങ്ങളോട് അറിയിക്കുന്ന ദൂതാകുന്നു. അവനോട് കൂട്ടായ്മയുണ്ട് എന്ന് പറയുകയും ഇരുട്ടിൽ നടക്കുകയും ചെയ്താൽ നാം ഭോഷ്ക് പറയുന്നു; സത്യം പ്രവർത്തിക്കുന്നതുമില്ല. അവൻ വെളിച്ചത്തിൽ ഇരിക്കുന്നതുപോലെ നാം വെളിച്ചത്തിൽ നടക്കുന്നുവെങ്കിൽ നമുക്ക് തമ്മിൽ കൂട്ടായ്മയുണ്ട്." *(1 യോഹ. 1:5,6,7)*

**- സാബു**

# മഹാപുരോഹിത സന്ദേശം




വാത്സല്യ മക്കളേ,

കണ്ണുകളുടെ സഞ്ചാരത്തിലും ചലനത്തിലും ഏറെ വൈശിഷ്ട്യമുള്ളതാണ് ഉയരങ്ങളിലേക്കുള്ള നോട്ടം. നമുക്കു ചുറ്റുമുള്ള കാഴ്ചയുടെ കളിയാട്ടങ്ങളിൽ നിന്നും വ്യത്യസ്തമായ ഒരു ദർശനമാണ് ഉന്നതങ്ങളിൽ കണ്ടെത്തുക. മുകളിലേക്കു നോക്കി പ്രാർത്ഥിക്കുന്ന ഒരു ഭക്തന്റെ ചിത്രം എക്കാലവും നിലനിൽക്കുന്ന ഒരടയാളം തന്നെയാണ്.

മനുഷ്യൻ അടയാളമായി മാറുന്നതിങ്ങനെയാണ്. ഒരിക്കലും ആരും ഗൗനിക്കാതെയും പരിഗണിക്കാതെയും അലസമായി നടന്നുപോകുന്ന ആയിരക്കണക്കിനു ആളുകൾ നമുക്കുചുറ്റും മനുഷ്യ സമുദ്രം സൃഷ്ടിക്കമ്പോൾ ഉയരങ്ങളിലേക്കു നോക്കുന്ന അപൂർവ്വം ചിലർ അടയാളങ്ങളായി മാറുന്ന കാഴ്ച. ഈ കുറിപ്പ് അടയാളങ്ങളുടെ അവസാന പദത്തിലേക്കാണ്.

അതേ! അടയാളങ്ങളുടെ അവസാന വാക്കെന്നു കരുതേണ്ട ആകാശ വിസ്മയം കുരിശാണ്. വിശുദ്ധ സ്ലീബായെന്ന് ആദരപൂർവ്വം ഉച്ചരിക്കുകയും, നന്ദി പുരസ്സരം വണങ്ങുകയും, ഭക്തി നാദങ്ങളോടെ ആഘോഷിക്കുകയും ചെയ്യുന്ന നമ്മുടെ കർത്താവിന്റെ ജയമുള്ള വിശുദ്ധ സ്ലീബാ. സ്ലീബായുടെ പെരുന്നാളിലേക്ക് നാം നടന്നടുക്കുകയാണ് സെപ്റ്റംബർ 14-ന് സ്ലീബാ പെരുന്നാൾ.

ഒരു കാഴ്ചയിൽ മുഴുവൻ ചരിത്രവും പെയ്തിറങ്ങുകയാണ്. ബേദ്‌ലഹേമിലെ ഉറവ കാൽവറിയിൽ ഒരു പ്രവാഹമായി പരിണമിക്കുന്നു. സർവ്വ രക്ഷയുടെയും പ്രതീകമായി കൈകൾവിരിച്ച് ഗോഗുൽഥായിൽ ഒരാൾ അറുക്കപ്പെടുമ്പോൾ ആ കാഴ്ചയെ ആവർത്തിച്ച് പതിപ്പിക്കുവാൻ കുരിശല്ലാതെ മറ്റെന്തുണ്ട് മാർഗ്ഗം.

മനീഷികളിലേക്ക് മടങ്ങാം. 'സാധുവിന്റെ ഭക്തിക്ക് കല്ലും കമ്പും കൂട്ട്' ലോകം നിറയെ യോഗ്യവര്യന്മാരാണെന്ന് ധരിക്കരുത്. ഒന്നു സന്തോഷം പ്രകടിപ്പിക്കണമെങ്കിൽ കൂടി 'ചിരി' എന്ന പ്രതീകം നമുക്കാവശ്യമാണ്. നമുക്കവയെ നിഷേധിക്കാതിരിക്കാം.

ലോകത്തിന്റെ നിറുകയിൽ പ്രതിഷ്ഠിക്കപ്പെട്ട സ്ലീബായുടെ കോണുകളെ നമുക്ക് നന്ദി പൂർവ്വം വണങ്ങാം.

ദൈവം നമ്മെ അനുഗ്രഹിക്കട്ടെ.

# ആദ്ധ്യാത്മികതയിലെ ചില വികലതകൾ

അതിമഹത്തായ ദൈവ-മനുഷ്യ, മനുഷ്യ-സൃഷ്ടി ബന്ധങ്ങളുടെ ഉദാത്തവും, ക്രിയാത്മകവുമായ അനുഭവമാണ് ആദ്ധ്യാത്മികത. ആന്തരികവും ബാഹ്യവുമായ അർത്ഥതലങ്ങൾ ഉൾക്കൊള്ളുന്ന ഈ അനുഭവം അതിവേഗം വികലമായി ചിത്രീകരിക്കപ്പെടുവാൻ സാധ്യതയേറെയുള്ളതുമായ മണ്ഡലമാണ്. പ്രകടന പരമായ തലമാണ് ആദ്ധാത്മികതയിൽ കൂടുതൽ ശ്രദ്ധിക്കപ്പെടുന്നത് എന്നതുകൊണ്ടാവാം ബാഹ്യരൂപങ്ങളിലൂടെ ആദ്ധ്യാത്മികത പ്രസിദ്ധപ്പെടുത്തുവാൻ സംഘടിതമോ അല്ലാതെയോ ഉള്ള ശ്രമങ്ങൾ മതങ്ങളിൽ ചരിത്രത്തിൽ നടന്നിട്ടുള്ളത്. പ്രമുഖ മതങ്ങളുടെ എല്ലാം ചരിത്രത്തിൽ അതിശക്തമായ വിമർശനങ്ങൾക്കും ചിലപ്പോഴൊക്കെ മതനിഷേധത്തിനും വരെ കാരണമായതും ആദ്ധ്യാത്മികതയുടെ ബാഹ്യരൂപത്തിൽ കടന്നുകൂടിയ വികലതകളാണ്. യൂറോപ്പിലെ ക്രൈസ്തവ സഭയിൽ 16 -ാം നൂറ്റാണ്ടിൽ അരങ്ങേറിയ പ്രസിദ്ധമായ നവീകരണ ശ്രമങ്ങളും 18, 19 നൂറ്റാണ്ടുകളിൽ ഭാരതത്തിലെ പ്രധാന മതങ്ങളിൽ ഉടലെടുത്ത നവീകരണ-നവോത്ഥാന യത്നങ്ങൾ വസ്തുനിഷ്ഠാപരമായി വിലയിരുത്തിയാൽ ആ കാലങ്ങളിലെ മതപരമായ അപചയത്തിന്റെ മുഖ്യകാരണം ആദ്ധാത്മീകതയിൽ കടന്നുകൂടിയ വൈകല്യങ്ങളായിരുന്നുവെന്ന് നിസംശയം പറയുവാൻ കഴിയും. മലങ്കര സഭയിൽ ഒരുപക്ഷേ ഇത്തരത്തിലുള്ള അപചയവും, അതിനെ മറികടക്കുവാനുള്ള നവോത്ഥാന യത്നങ്ങളും ഉണ്ടായിട്ടില്ല എന്ന് പറയാമായിരിക്കാം. പാശ്ചാത്യ ക്രൈസ്തവ ചിന്താഗതികൾക്കനുസരണമായി മലങ്കര സഭയുടെ സ്വത്വം വിതൃസ്തപ്പെടുത്തുവാനുള്ള ശ്രമം പത്തൊമ്പതാം നൂറ്റാണ്ടിൽ മലങ്കര സഭയിലെ ചില വൈദിക സ്ഥാനികളുടെ നേതൃത്വത്തിൽ നടന്നു എന്നല്ലാതെ ചൂഷണ വിധേയമായ സഭാ സമൂഹമോ, അതിനുകാരണമായ വികലമായ ആചാരാനുഷ്ഠാനങ്ങളോ മലങ്കര സഭയിൽ കാര്യമായി ഉണ്ടായിട്ടില്ലെന്നുള്ളതാണ് ചരിത്ര സത്യം.

> പണകൊഴുപ്പോടുകൂടിയ പെരുന്നാളുകളും, ശ്രാദ്ധങ്ങളും, ജൂബിലികളും, മറ്റും മറ്റുമായി ഓർത്തഡോക്സി ചുരുങ്ങുന്നുവോ എന്ന് സംശയം ജനിപ്പിക്കുന്ന ശൈലികളാണ് ഏറെ കാണുന്നത്.

എന്നാൽ അടുത്ത കാലത്തായി സഭയിൽ അവിടവിടെയായി കടന്നുവരുന്ന ചില പ്രവണതകൾ ആദ്ധ്യാത്മികതയിൽ സംഭവിക്കുവാൻ ഇടയുള്ള അപചയത്തിന്റെ തുടക്കമല്ലേ എന്ന് ആശങ്കകളോടെ ചോദിക്കേണ്ടതായി വരുന്നു. പൗരസ്ത്യ ക്രൈസ്തവ ദർശനത്തിനും ആദ്ധ്യാത്മിക ജീവിതത്തിനും ഇണങ്ങാത്തവിധം ചില അനുഷ്ഠാനങ്ങൾ വളർന്നുവരുന്നതും, പ. സഭയുടെ അടിസ്ഥാന വിശ്വാസങ്ങളുടെ ദൃശ്യ പ്രതിഫലനം എന്ന രീതിയിൽ വികലമായ ചില അനുഷ്ഠാനങ്ങൾ വളർത്തിയെടുക്കുന്നതിനുമുള്ള, ബോധപൂർവ്വമോ അല്ലാതെയോ ഉള്ള ശ്രമം ഗുരുതരമായ പ്രതിസന്ധിയിലേക്ക് വിരൽ ചൂണ്ടുന്നു.

പരിശുദ്ധന്മാരുടേയും, ശുദ്ധിമതികളുടേയും അസ്ഥികളോ, തത്തുല്യമായ മറ്റ് വസ്തുക്കളോ അവരുടെ അദൃശ്യസാന്നിധ്യത്തെ സൂചിപ്പിക്കുന്നതിനാലും, ആയവ വന്ദനവിന് യോഗ്യമായതിനാലും ഭക്ത്യാദരപൂർവ്വം അവ സൂക്ഷിക്കുന്ന രീതി പൗരാണിക സഭകളുടെ പ്രത്യേകതയാണ്. ഏലിയാവിന്റെ പുതപ്പും, ശ്ലീഹന്മാരുടെ വസ്ത്രത്തിന്റെ തൊങ്ങലും, പൗലോസിന്റെ ഉത്തരീയവും എല്ലാം ശക്തിപ്രദായങ്ങളായിരുന്നുവെന്ന് വി. ഗ്രന്ഥം വ്യക്തമാക്കുന്നു. ശ്രേഷ്ഠമായ ഈ പാരമ്പര്യത്തിന്റെ മറവിൽ ചരിത്രപരമായി യാതൊരു സാധുതയും ഇല്ലാത്ത പല വസ്തുക്കളും തിരുശേഷിപ്പ് എന്ന് നാമകരണം ചെയ്ത് ദേവാലയങ്ങളിൽ സ്ഥാപിക്കുകയും, ദേവാലയത്തെക്കാളും ബലിപീഠത്തെക്കാളും പ്രാധാന്യം തിരുശേഷിപ്പ് ഉൾപ്പെടുന്ന പേടകത്തിനു നൽകി സാധാരണ വിശ്വാസികളുടെ നിർമ്മല ഭക്തി ചൂഷണ വിധേയമാക്കുകയും ചെയ്യുന്ന അപകടകരമായ ഈ പ്രവണത നിയന്ത്രിക്കേണ്ടിയിരിക്കുന്നു. പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത എന്ന അടിസ്ഥാനവിശ്വാസം തന്നെ തിരസ്കരിക്കപ്പെടുവാനിടയാകും വിധമുള്ള ശക്തമായ പ്രതിപ്രവർത്തനങ്ങൾക്ക് ഇത് കാരണമായേക്കാം.

ഗൗരവപൂർവ്വം വിമർശന വിധേയമാക്കേണ്ട മറ്റുചില പ്രവണതകളും സഭയിൽ കണ്ടുതുടങ്ങിയിരിക്കുന്നു. ആർഭാടവും ധൂർത്തായിമാറിയിരിക്കുന്ന പെരുന്നാൾ ആഘോഷങ്ങൾ! വ്യക്തിപൂജ ആകശത്തോളം എത്തും വിധമുള്ള ജന്മദിന-പൗരോഹിത്യ-ചരമ ജൂബിലികൾ! മദ്ധ്യകാല യൂറോപ്പിലെ ദേവാലയ വാസ്തുശില്പ ശൈലിയെ വെല്ലുന്ന വിധം കോടികൾ ചിലവഴിച്ചുകൊണ്ടുള്ള 'പള്ളിപണിയിക്കലുകൾ'! പകർച്ചവ്യാധിപോലെ മാറിക്കൊണ്ടിരിക്കുന്ന 'സ്വർണ്ണകൊടിമരങ്ങൾ'! 'സ്തുതി ചൊവ്വാക്കപ്പെട്ട വിശ്വാസത്തിന്' മങ്ങലേല്പിക്കുന്ന ഇത്തരം പ്രവർത്തനങ്ങൾ സഭാ ജീവിതത്തെ വളരെയേറെ സ്വാധീനിച്ചിരിക്കുന്നു. ഇടവകകളിൽ വളർന്നുവരുന്ന "പുത്തൻ മടിശ്ശീലക്കാർ" ഇത്തരം പ്രവർത്തനങ്ങൾക്ക് നിർലോപമായി സംഭാവനകൾ നൽകുന്നതിൽ തൽപ്പരരുമാണ്. വിഭവങ്ങളുടെ (resource) മിതത്വമുള്ള ചെലവിടീൽ അച്ചടക്കമുള്ള ആദ്ധ്യാത്മികതയുടെ പ്രതിഫലമാണെന്നുള്ള തിരിച്ചറിയൽ ഇനിയും നമുക്ക് ഉണ്ടാകേണ്ടിയിരിക്കുന്നു. പണകൊഴുപ്പോടുകൂടിയ പെരുന്നാളുകളും, ശ്രാദ്ധങ്ങളും, ജൂബിലികളും, മറ്റും മറ്റുമായി ഓർത്തഡോക്സി ചുരുങ്ങുന്നുവോ എന്ന് സംശയം ജനിപ്പിക്കുന്ന ശൈലികളാണ് ഏറെ കാണുന്നത്. വ്യത്യസ്തങ്ങളായ അനുഭവങ്ങൾ വേറെയില്ലെന്നർത്ഥമില്ല; സഭയും ചരിത്രപരമായ ഒരു യാഥാർത്ഥ്യമാകയാൽ കാലപ്രവാഹത്താൽ സംഭവിക്കാനിടയുള്ള 'തേയ്മാനങ്ങൾ' സഭയിലും ഉണ്ടായേക്കാം. ബോധപൂർവ്വമായ വിലയിരുത്തലുകളിലൂടെയും, സന്ദർഭോചിതമായ 'പരിഹാരക്രിയകളിലൂടെയും' ഈ കുറവുകളെ നീക്കുന്നതിന് ശ്രമിക്കുമ്പോഴാണ് സകല സത്യത്തിലും വഴിനടത്തുന്ന പരിശുദ്ധാത്മാവിന്റെ വ്യാപാരം സഭയിൽ പരിവർത്തിക്കുവെന്ന് വിശ്വസിക്കുവാൻ ധൈര്യം ലഭിക്കുന്നത്.

ആദ്ധ്യാത്മികതയുടെ ക്രമീകൃതമായ വളർച്ചയും, കാലികമായ അനുഭവവും തിരിച്ചറിയേണ്ടത് വർത്തമാനകാലവെല്ലുവിളികളെ സ്വർഗ്ഗരാജ്യമൂല്യങ്ങൾക്കനുസരണമായി നേരിടുവാനും, ദൈവ-മനുഷ്യ, മനുഷ്യ-സൃഷ്ടി ബന്ധങ്ങളെ സജീവമായും, സംശുദ്ധമായും വളർത്തുവാൻ സാധിക്കുന്ന വിധം വിശ്വാസ സമൂഹത്തെ സജ്ജമാക്കുന്നതിലൂടെയാണ്. പ. സഭയുടെ ചലനാത്മകത പ്രകടമാക്കുന്നത് ഈ വിധമുള്ള പ്രവർത്തന ശൈലികളിലൂടെയായിരിക്കണം. ആത്യന്തികമായി നിലനിൽക്കുന്നതും, അർത്ഥപൂർണ്ണമായ സാക്ഷ്യനിർവ്വഹണം സാധ്യമാക്കുന്നതും ഈ രീതിശാസ്ത്രത്തിലൂടെയാണെന്ന ബോധ്യവും ഉണ്ടാകേണ്ടിയിരിക്കുന്നു.

പവിത്രമായ കുടുംബബന്ധങ്ങളുടെ തകർച്ച സഭയും സമൂഹവും ഒരുപോലെ നേരിടുന്ന ഭയാനകമായ വെല്ലുവിളിയാണ്. 2009 പിറന്നതിനുശേഷം 180 വിവാഹമോചന-പുനർവിവാഹ അപേക്ഷകൾ സഭ അനുവദിക്കുകയുണ്ടായി. പ. സഭയുടെ പരിഗണനയ്ക്ക് വരാതിരിക്കുന്ന സംഭവങ്ങൾ വേറെയും കാണാം. ദാമ്പത്യ ബന്ധത്തിലെ ഈ ശൈഥില്യം ഗൗരവമായി കണക്കിലെടുത്തുകൊണ്ട് 2009 ഒക്ടോബർ മാസം കുടുംബ ഭദ്രതാ മാസമായി ആചരിക്കുവാൻ പ. പിതാവ് കല്പന പുറപ്പെടുവിച്ചിരിക്കുകയാണ്. കേവലാചാരാനുഷ്ഠാനങ്ങളിലും, പ. സഭയുടെ അടിസ്ഥാന പ്രമാണങ്ങളോട് വേണ്ടത്ര ചേർന്ന് നിൽക്കുവാൻ പ്രയാസമുള്ള ആത്മീക പരീക്ഷണങ്ങളിലും ഉടക്കിക്കിടക്കാതെ പരിവർത്തനോന്മുഖമായ ആദ്ധ്യാത്മികത കുടുംബത്തിൽ തുടങ്ങുന്നതിനാവശ്യമായ പ്രവർത്തനശൈലി അതിവേഗം തുടങ്ങേണ്ടിയിരിക്കുന്നു.

തദ്ദേശസ്വയംഭരണ സ്ഥാപനങ്ങളിൽ അമ്പതു ശതമാനം സംവരണം വനികൾക്കെന്ന് വ്യക്തമാക്കുന്ന നിയമം കേന്ദ്ര -സംസ്ഥാന ഭരണഘടനകൂടങ്ങൾ അംഗീകരിക്കുകയുണ്ടായി. സഭാതലത്തിലും സ്ത്രീജനപങ്കാളിത്തം ഉറപ്പാക്കുന്ന ശ്രമങ്ങൾക്ക് ഇത് മാതൃകയാക്കാവുന്നതാണ്. കേന്ദ്ര സംസ്ഥാന സർവ്വീസുകളിൽ സഭാംഗങ്ങളായ ഉദ്യോഗസ്ഥരുടെ എണ്ണം കുറഞ്ഞു വരുന്ന വിശേഷം ഗൗരവമായി കാണേണ്ടിയിരിക്കുന്നു. സംവരണ ആനുകൂല്യം നിഷേധിക്കപ്പെട്ട ഒരു സമൂഹം എന്ന യാഥാർത്ഥ്യം തിരിച്ചറിഞ്ഞ് ഇടവക-മെത്രാസന-കേന്ദ്ര തലങ്ങളിൽ സഭാംഗങ്ങൾക്ക് ഓറിയന്റേഷൻ നൽകുന്നതിന് കൂടുതൽ ശ്രദ്ധ ആവശ്യമായിരിക്കുന്നു.സഭാ ജീവിതത്തിനും, ആദ്ധ്യാത്മികതയ്ക്കും ഇപ്രകാരമുള്ള ചുമതലകൾ കൂടിയുണ്ടെന്ന സത്യം ഇനിയും വിസ്മരിച്ചുകൂടാ. നിറവേറ്റപ്പെടേണ്ട ഉത്തരവാദിത്വങ്ങൾ തമസ്കരിക്കപ്പെടുമ്പോൾ വികലമായ അനുഷ്ഠാനങ്ങൾ നുഴഞ്ഞുകയറുമെന്നത് സാർവ്വലൗകികമായ സത്യമാണ്. ആദ്ധ്യാത്മികതയിൽ വൈകല്യങ്ങൾ കടന്നുകൂടുന്നതും ഒരു പക്ഷേ ഇപ്രകാരമുള്ള നമസ്ക്കരണങ്ങൾ മൂലമായിരിക്കാം.

രാവേറെയായാലും<br>
ഇരുൾ കനത്തിരുന്നാലും<br>
എണ്ണവറ്റാത്തൊരു വിളക്കായ്കിൽ<br>
പകരാം വെളിച്ചമിനിയുമെത്രയും

**- സാബു കുറിയാക്കോസ് അച്ചൻ**

ഫാ. ഡോ. കെ. എം. ജോർജ്ജ്

പുരാതന റോമാസാമ്രാജ്യത്തിലെ തദ്ദേശീയ സഭകൾ ആ സാമ്രാജ്യത്തിന്റെ പ്രത്യേക അപ്പോസ്തോലന്മാരായി കരുതുന്ന പത്രോസ്-പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മയ്ക്കായി ശ്ലീഹാ നോമ്പ് ആചരിക്കുന്നതുപോലെ, ഭാരതസഭയുടെ അപ്പോസ്തോലനായ മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ പെരുനാളായ ജൂലൈ 3-ന് അവസാനിക്കത്തക്കവിധം, ശ്ലീഹാ നോമ്പിന്റെ തീയതികൾ മാറ്റാൻ മലങ്കര ഓർത്തഡോക്സ് സഭ നടപടി സ്വീകരിക്കുന്നത് നന്നായിരിക്കും.

# ശ്ലീഹാ നോമ്പും, മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോയും ഒരു നിർദ്ദേശം

'ശ്ലീഹന്മാരുടെ നോമ്പ്' എന്നറിയപ്പെടുന്ന പതിമൂന്ന് ദിവസങ്ങൾ നീണ്ടുനിൽക്കുന്ന പുരാതനമായ കാനോനിക നോമ്പ്, ഗ്രിഗോറിയൻ കലണ്ടർ അനുസരിച്ച്, ജൂൺ 13 മുതൽ 29 വരെയാണ് നാം ഇപ്പോൾ ആചരിക്കുന്നത്. അന്ത്യോഖ്യൻ സുറിയാനി പാരമ്പര്യത്തിൽ നിന്ന് മലങ്കരസഭ സ്വീകരിച്ച അഞ്ച് കാനോനിക നോമ്പുകളിൽപ്പെട്ട ശ്ലീഹാനോമ്പ്, കർത്താവിന്റെ ആദ്യത്തെ പന്ത്രണ്ട് ശ്ലീഹന്മാരുടെയും പതിമൂന്നാമനായ പൗലോസ് ശ്ലീഹായുടെയും ബഹുമാനാർത്ഥമാണ്. എന്നാൽ നോമ്പവസാനിക്കുന്ന ജൂൺ 29-ാം തീയതി പത്രോസ്-പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മ (ദുക്റോനോ) പെരുനാളാണ്. ജൂൺ 30-ന് ശ്ലീഹന്മാരെ പൊതുവായി അനുസ്മരിച്ച് പള്ളിയിൽ വി. കുർബ്ബാന നടത്തുകയും ചെയ്യുന്നു.

റോമാസാമ്രാജ്യത്തിനുള്ളിലെ പുരാതന സഭകളിലാണ് ഈ നോമ്പ് ആരംഭിച്ചത്. സാമ്രാജ്യത്തിന്റെ ആദ്യ തലസ്ഥാനമായിരുന്ന റോമിലാണ് വിശുദ്ധ പത്രോസിന്റെയും വി. പൗലോസിന്റെയും കബറിടങ്ങൾ. റോമിൽ വച്ചാണ് അവർ രണ്ടുപേരും രക്തസാക്ഷിത്വ മരണം പ്രാപിച്ചത് എന്നാണല്ലോ പാരമ്പര്യം. അതുകൊണ്ട് റോമാ നഗരം കേന്ദ്രമാക്കി വളർന്ന തദ്ദേശീയ റോമാ സഭ (local church)യെ സംബന്ധിച്ചിടത്തോളം പത്രോസ്-പൗലോസ് ശ്ലീഹന്മാർ അവരുടെ പ്രത്യേക അപ്പോസ്തലന്മാരാണ്. പൊതുവായി പറഞ്ഞാൽ റോമാ സാമ്രാജ്യത്തിലുള്ള നാല് പുരാതന സഭകൾ, അതായത് റോമൻ കത്തോലിക്കാസഭ, ഗ്രീക്ക് ഓർത്തഡോക്സ് സഭ, ഈജിപ്തിലെ കോപ്റ്റിക് സഭ, അന്ത്യോഖ്യയിലെ സുറിയാനി സഭ എന്നിവ, പത്രോസ്-പൗലോസ് ശ്ലീഹന്മാരുടെ ദുക്റോനോ പെരുന്നാളും അതിനു മുമ്പായി വരുന്ന നോമ്പും സ്വീകരിച്ചു. (നോമ്പിന്റെ തീയതിയും ദിവസങ്ങളും സംബന്ധിച്ച് ഏകീകരണമില്ല. കോപ്റ്റിക്ക് സഭയിൽ 15 ദിവസം മുതൽ 49 ദിവസങ്ങൾ വരെ നോമ്പുവരാം. പെന്തിക്കോസ്തി ഞായറാഴ്ചക്കു ശേഷം വരുന്ന ഞായർ മുതൽ പത്രോസ്-പൗലോസ് ശ്ലീഹന്മാരുടെ പെരുനാളായ ജൂലൈ 12 വരെയാണ് കോപ്റ്റിക് സഭയിലെ നോമ്പാചാരം. ഉയിർപ്പിന്റെ തീയതി മാറുന്നതനുസരിച്ച് ശ്ലീഹാ നോമ്പിന്റെ ആരംഭദിനവും മാറും).

എന്നാൽ, പിന്നീട് ഉണ്ടായ സാമ്രാജ്യ തലസ്ഥാനമായ കുസ്തന്തീനോപ്പോലീസ് (Constantinople) കേന്ദ്രമാക്കിയ ഗ്രീക്ക് ഓർത്തഡോക്സ് സഭ അതിന്റെ പ്രത്യേക അപ്പോസ്തലനായി വി. അന്ത്രയോസിനെയാണ് പരിഗണിക്കുന്നത്. വി. പത്രോസിന്റെ സഹോദരനായ അന്ത്രയോസിനെയാണല്ലോ, യേശുക്രിസ്തു ആദ്യം വിളിക്കുന്നത്. അദ്ദേഹത്തിന്റെ ദുക്റോനോ പെരുന്നാൾ നവംബർ 30 ആണ്.

അതുപോലെതന്നെ, പുരാതനമായ കോപ്റ്റിക് ഓർത്തഡോക്സ് സഭയുടെ പ്രത്യേക സ്ഥാപകനായി കരുതപ്പെടുന്നത്, ഏവൻഗേലിസ്ഥനായ വി. മർക്കോസാണ്. അദ്ദേഹത്തിന്റെ ദുക്റോനോ പെരുന്നാൾ ഏപ്രിൽ 25-നാണ്.

അന്ത്യോഖ്യൻ സുറിയാനി സഭയ്ക്ക് ഈ പ്രശ്നം ഉദിക്കുന്നില്ല. കാരണം, അതിന്റെ പ്രത്യേക അപ്പോസ്തലനായി കരുതപ്പെടുന്നത് വി. പത്രോസാണ്. അതുകൊണ്ട് ജൂൺ 29 തന്നെ സുറിയാനി സഭയുടെ സ്ഥാപക അപ്പോസ്തോലന്റെ ദുക്റോനോ പെരുന്നാളായി അവർ ആഘോഷിക്കുന്നു.

മുകളിൽ പറഞ്ഞ നാലു സഭകളും റോമാസാമ്രാജ്യത്തിനുള്ളിലെ തദ്ദേശീയ സഭകൾ (local churches) ആണ്. ഭാഷയിലും, സംസ്കാരത്തിലും ആചാരങ്ങളിലും ആരാധനയിലുമെല്ലാം വളരെ വൈവിധ്യം അവയ്ക്കുണ്ട്. എങ്കിലും അവയെല്ലാം റോമാ സാമ്രാജ്യത്തിന്റെ രാഷ്ട്രീയ ചട്ടക്കൂട്ടിനുള്ളിൽ ആയിരുന്നു. ഓരോ തദ്ദേശീയ സഭയുടെയും തനിമയുടെ പ്രതീകമായിട്ടാണ് വി.

പത്രോസ്, വി. അന്ത്രയോസ്, വി. മർക്കോസ്, എന്നിവരുടെ ഓർമ്മ പെരുന്നാളുകൾ അതാത് സഭകൾ ആചരിക്കുന്നത്. അതേ സമയം, റോമാ സാമ്രാജ്യത്തിനുള്ളിലെ വിവിധ സ്ഥലങ്ങളിൽ സുവിശേഷമറിയിച്ച അപ്പോസ്തോല പ്രമുഖരായ പത്രോസ് - പൗലോസ് ശ്ലീഹന്മാരുടെ പെരുനാൾ പൊതുവായി ആഘോഷിക്കുകയും ചെയ്യുന്നു.

റോമാസാമ്രാജ്യത്തിന് പുറത്തുണ്ടായിരുന്ന പേർഷ്യൻ, എത്യോപ്യൻ, അർമ്മീനിയൻ, മലങ്കര, തുടങ്ങിയ സഭകളുടെ കാര്യം വ്യത്യസ്ഥമാണ്. റോമൻ സാമ്രാജ്യസഭകളുടെ പാരമ്പര്യങ്ങൾ അപ്പാടെ ഈ സഭകൾ അനുകരിക്കേണ്ട ആവശ്യമില്ല.

മലങ്കരസഭയുടെ കാര്യമെടുക്കാം: നമ്മുടെ സഭയുടെ സ്ഥാപക പിതാവായ മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ നാം ജൂലൈ 3-ന് ആണല്ലോ ആചരിക്കുന്നത്. ഇതും പാശ്ചാത്യ ഗ്രീഗോറിയൻ കലണ്ടർ അനുസരിച്ചാണ് (ശ്ലീഹായുടെ തിരുശേഷിപ്പുകൾ ഇൻഡ്യയിൽ നിന്നും എഡേസ്സായിലേക്ക് കൊണ്ടുപോയ ജൂലൈ 3 ആണോ, ശ്ലീഹാ രക്തസാക്ഷിയായി മരിച്ച ഡിസംബർ 21 ആണോ ഭാരതസഭ പ്രധാന ദുക്റോനോ പെരുനാൾ ആയി ആചരിക്കേണ്ടത് എന്ന പ്രസക്തമായ ചോദ്യം നിലവിലുണ്ട്. അതിലേക്ക് ഇപ്പോൾ കടക്കുന്നില്ല).

ജൂലൈ മൂന്ന് മാർത്തോമ്മാ ശ്ലീഹായുടെ പാരമ്പര്യത്തിലുള്ള ഓർത്തഡോക്സ് സഭയും കത്തോലിക്കാസഭയും ദുക്റോനോ ആയി കരുതുകയും സർക്കാർ അവധി നൽകുകയും ചെയ്തതു കൊണ്ട് ഇനി ഉടനെ അത് മാറുന്നത് എളുപ്പമല്ല.

**നിർദ്ദേശം**

പുരാതന റോമാസാമ്രാജ്യത്തിലെ തദ്ദേശീയ സഭകൾ ആ സാമ്രാജ്യത്തിന്റെ പ്രത്യേക അപ്പോസ്തോലന്മാരായി കരുതുന്ന പത്രോസ് - പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മയ്ക്കായി ശ്ലീഹാ നോമ്പ് ആചരിക്കുന്നതുപോലെ, ഭാരതസഭയുടെ അപ്പോസ്തോലനായ മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ പെരുനാളായ ജൂലൈ 3-ന് അവസാനിക്കത്തക്കവിധം, ശ്ലീഹാ നോമ്പിന്റെ തീയതികൾ മാറ്റാൻ മലങ്കര ഓർത്തഡോക്സ് സഭ നടപടി സ്വീകരിക്കുന്നത് നന്നായിരിക്കും. അതായത് ജൂൺ 30-ന് ശ്ലീഹാ നോമ്പ് ആരംഭിക്കുകയും ജൂലൈ 3-ന് മാർത്തോമ്മാ ശ്ലീഹായുടെ പെരുനാളിൽ നോമ്പ് അവസാനിക്കുകയും ചെയ്യണം. ജൂലൈ 4-ന് പത്രോസ് പൗലോസ് ശ്ലീഹന്മാരെയും എല്ലാ അപ്പോസ്തോലന്മാരെയും ഓർക്കാം.

ഇങ്ങനെ ചെയ്താൽ, ഭാരതത്തിലെ തദ്ദേശീയസഭയായ മലങ്കര സഭയുടെ അപ്പോസ്തലനെ പ്രത്യേകമായി ബഹുമാനിക്കുന്നതിനും സഭയുടെ തനിമയും ഏഷ്യയിലെ മിഷണറി ദൗത്യവും കൂടുതൽ വ്യക്തമാക്കുന്നതിനും, ശ്ലീഹാ നോമ്പ് മാദ്ധ്യമമായിത്തീരും. മലങ്കര ഓർത്തഡോക്സ് സഭയുടെ പ. സുന്നഹദോസിന് ഈ തീയതി മാറ്റം നടപ്പിലാക്കാൻ കാനോനികമായ അധികാരമുണ്ട്. ഇൻഡ്യയിൽ കാതോലിക്കേറ്റിന്റെ നൂറാം വാർഷികമായ 2012-ന് മുൻപ് ഇങ്ങനെയൊരു മാറ്റത്തെക്കുറിച്ച് ചിന്തിക്കുന്നത് നന്നായിരിക്കും. ■

## 2009 ഓഗസ്റ്റ് സുന്നഹദോസ് നിശ്ചയങ്ങൾ

1. നരിയാപുരം വൈദിക സദനത്തിന്റെ ചുമതല അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലീമീസ് മെത്രാപ്പോലീത്തായ്ക്ക് നൽകി.
2. മലങ്കര ഓർത്തഡോക്സ് സഭാ ചരിത്രം, ആരാധനാ ക്രമം ഇവയെ സംബന്ധിച്ച പഠനങ്ങൾക്കായി സഭയിലെ രണ്ട് വൈദിക സെമിനാരികളുടേയും സഹകരണത്തോടെ ഒരു ചരിത്രഗവേഷണ കേന്ദ്രം ആരംഭിക്കുന്നതാണ്.
3. ബി - ഷെഡ്യൂളിൽപ്പെട്ട സംഘടനകളുടേയും സ്ഥാപനങ്ങളുടേയും പ്രസ്ഥാനങ്ങളുടേയും 2008 - 2009 വർഷത്തെ കണക്കുകൾ പാസ്സാക്കി.
4. മിഷൻ ബോർഡിന്റെ ആഭിമുഖ്യത്തിൽ ആലപ്പുഴയിൽ ഒരു ഗൈഡൻസ് സെന്ററും, തിരുവല്ലയിൽ ഒരു ഓർത്തഡോക്സ് സെന്ററും തുടങ്ങുന്നതാണ്.
5. എക്യുമെനിക്കൽ റിലേഷൻസ് ഡിപ്പാർട്ട്മെന്റ് നിർവ്വാഹകസമിതി, കോട്ടയം വൈദിക സെമിനാരി ഗവേണിംഗ് ബോർഡ് എന്നിവ പുനസംഘടിപ്പിച്ചു.
6. സഭയ്ക്കാവശ്യമായ ഏഴ് മെത്രാപ്പോലീത്താമാരെക്കൂടി തെരഞ്ഞെടുക്കുന്നതിന് 2010 ഫെബ്രുവരി മാസത്തിൽ മലങ്കര അസ്സോസിയേഷൻ യോഗം കൂടുന്നതിനും ധാരണയായി.
7. പരിസ്ഥിതിയുമായി ബന്ധപ്പെട്ട പ്രശ്നങ്ങളെ സംബന്ധിച്ച് പഠിച്ച് റിപ്പോർട്ട് സമർപ്പിക്കുന്നതിന് ഒരു കമ്മീഷനെ നിയോഗിച്ചു.
8. കോട്ടയം വൈദിക സെമിനാരിയിലെ അവസാന വർഷ വിദ്യാർത്ഥികളുടെ പട്ടംകൊട ശുശ്രൂഷ കേരളത്തിൽ 3 കേന്ദ്രങ്ങളിലായി നടത്തുന്നതിന് നിശ്ചയിച്ചു.
9. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മെത്രാപ്പോലീത്തായുടെ സഭാ സേവനങ്ങളെ മുൻനിർത്തി സഭാ തേജസ്സ് എന്ന സ്ഥാനനാമം നൽകുന്നതിന് തീരുമാനമായി.
10. പരിശുദ്ധ സുന്നഹദോസിനുവേണ്ടി പഴയ സെമിനാരിയിൽ ആരംഭിക്കുവാൻ നിശ്ചയിച്ചിരിക്കുന്ന സമ്മേളന ഹാൾ സമുച്ചയത്തിന്റെ പ്ലാൻ അംഗീകരിച്ചു.
11. വിശുദ്ധ കുർബ്ബാനയിൽ പ്രധാന കാർമ്മികനോടൊപ്പം മറ്റുള്ളവരും അംശവസ്ത്രം ധരിച്ചുനിന്ന് പ്രാർത്ഥനകൾ ചൊല്ലുന്ന രീതി അനുവദിക്കാവുന്നതാണ് എന്ന് തീരുമാനിച്ചു.
12. ഹ്യൂമൻ റിസോഴ്സ് മാനേജ്മെന്റിന്റെ മുഖ്യചുമതലയിൽ അഭിവന്ദ്യ ഡോ. തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായെ നിയമിച്ചു.
13. 2010 - ലെ ഹാശാ ശുശ്രൂഷകൾക്ക് അഭിവന്ദ്യ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ കോട്ടയം പഴയ സെമിനാരിയിലും, അഭിവന്ദ്യ യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ പരുമല സെമിനാരിയിലും നേതൃത്വം നൽകുന്നതാണ്.
14. മെത്രാപ്പോലീത്താമാർക്കായി ശാസ്താംകോട്ട മൗണ്ട് ഹോറേബ് ആശ്രമത്തിൽവച്ച് മൂന്നു ദിവസത്തെ ധ്യാനം ക്രമീകരിക്കുന്നതിന് നിശ്ചയിച്ചു.
15. റാന്നി പെരുന്നാട് ആശ്രമം, ചെങ്ങമനാട് ബേത്‌ലഹേം ആശ്രമം എന്നിവയ്ക്ക് വിസിറ്റർ ബിഷപ്പുമാരെ നിയമിച്ചു.
16. ആർദ്ര ചാരിറ്റബിൾ സൊസൈറ്റിയുടെ പ്രസിഡണ്ടായി അഭിവന്ദ്യ തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായെ നിയമിച്ചു.

ഫാ. സജി യോഹന്നാൻ

മലങ്കര ഓർത്തഡോക്സ് സഭ ചരിത്രത്തിന്റെ നാൾവഴികൾ പിന്നിട്ട് കാതോലിക്കേറ്റിന്റെ ശതാബ്ദി ആഘോഷത്തിന്റെ പടിവാതിലിൽ എത്തി നില്ക്കുന്നു. സഭയുടെ പരമാദ്ധ്യക്ഷൻ പ. കാതോലിക്കാ ബാവാ ശതാബ്ദി ആഘോഷങ്ങൾക്ക് തിരി തെളിച്ചുകഴിഞ്ഞു. വി. തോമാശ്ലീഹാ രക്തംകൊണ്ട് പരിപോഷിപ്പിച്ച മലങ്കര സഭ കേരളത്തിന്റെയും ഭാരതത്തിന്റെയും അതിരുകൾ കടന്ന് ആഗോളസഭയായി മാറിക്കഴിഞ്ഞു. ഈ ചരിത്രമുഹൂർത്തത്തിൽ, പ്രഗത്ഭരുടെ ചിന്തയിലും തൂലികയിലും മുന്നമേ പ്രകടമാക്കപ്പെട്ടിട്ടുള്ള; എന്നാൽ ഇന്നും സാക്ഷാത്കരിക്കാൻ ബാക്കിനില്ക്കുന്ന; ചില സ്വപ്നങ്ങൾ ഒരിക്കൽക്കൂടി ഒരോർമ്മപ്പെടുത്തലായി കുറിക്കട്ടെ.



**സുവിശേഷീകരണം സഭയ്ക്കുള്ളിൽ (Internal Mission)**

മലങ്കരസഭയിൽ സുവിശേഷീകരണശ്രമങ്ങൾ മുമ്പത്തേതിനേക്കാൾ സജീവമാണ്. ഭദ്രാസനങ്ങൾതോറും Gospel team അഥവാ സുവിശേഷ സംഘങ്ങൾ പുരോഹിതന്മാരുടെയും മറ്റ് സുവിശേഷപ്രവർത്തകരുടെയും നേതൃത്വത്തിൽ നടക്കുന്നുണ്ട്. എന്നാൽ കലാപരിപാടികൾ അവതരിപ്പിക്കുന്ന സംഘങ്ങൾ പോലെ പെരുന്നാളിലും ആഘോഷങ്ങളിലും പങ്കെടുക്കാനുള്ള സംഘങ്ങളായി അവ മാറിപ്പോകുന്നു. ഏകീകൃതവും, സഭയുടെ ആചാരാനുഷ്ഠാനങ്ങൾക്ക് നിരക്കുന്നതും, നാടകീയമായ ഭക്തിജന്യഭാവമില്ലാത്തവയുമായി ഇവ മാറുന്നതാണഭികാമ്യം. ഇടവകയുടെയും പ്രദേശത്തിന്റെയും സാഹചര്യങ്ങൾ മനസ്സിലാക്കി വർഷത്തിലൊരിക്കൽ നടത്തുന്ന 'പരിപാടി'യായി മാറാതെ തുടർന്നുപോകുന്ന ഒരാത്മീയ ശുശ്രൂഷയാണ് സുവിശേഷീകരണംകൊണ്ട് അർത്ഥമാക്കുന്നത്. പ്രസംഗയോഗങ്ങൾ എന്നത്തേക്കാളധികം ഇന്ന് മലങ്കരയിൽ നടക്കുന്നുണ്ട്. വിശ്വാസപഠനം, ആരാധനാപഠനം, സഭാചരിത്രപഠനം എന്നിവ സാധാരണ വിശ്വാസികൾക്ക് ലഭ്യമാക്കാൻ ലക്ഷ്യമിടുന്ന ദിവ്യബോധനം പദ്ധതിയെ ഒരു ആദ്ധ്യാത്മിക സംഘടനയായി പ്രഖ്യാപിച്ച് മലങ്കരസഭയിലെ എല്ലാ ഇടവകകളിലും പ്രചരിപ്പിക്കണം. ആരാധനാ പരിഷ്കരണവും സുവിശേഷീകരണത്തിന്റെ ഭാഗമാണ്. വർഷത്തിൽ ഒരിക്കൽമാത്രം നടത്തപ്പെടുന്ന ശുശ്രൂഷകളുടെ പാട്ടുകൾ സാധാരണ ജനങ്ങൾക്കുകൂടി പാടാവുന്ന രാഗങ്ങളിലേക്ക് മാറ്റുന്നത് നന്നായിരിക്കും. കേരളത്തിനു വെളിയിലുള്ള ഭദ്രാസനങ്ങളിലെ സുവിശേഷീകരണം ഭാഷയുടെ അടിസ്ഥാനത്തിൽ ക്രമീകരിച്ച് പ്രചരിപ്പിക്കണം. 'ഡയസ്പോറ' (Diaspora) എന്ന സംഘടന ബാഹ്യ

> നാം ജനിച്ചു വളർന്ന നമ്മുടെ സംസ്കാര, പൈതൃകങ്ങൾ തലമുറകളിലേക്ക് നമ്മുടെ വിശ്വാസത്തോടൊപ്പം കൈമാറാനുള്ള ശ്രമങ്ങൾ ഉണ്ടാകേണ്ടിയിരിക്കുന്നു.



# സഭയുടെ ഭിത്തിയെ ബലവത്താക്കുക...

കേരള ഭദ്രാസനങ്ങളിൽ സജീവമാക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു.

**സഭയുടെ പ്രസിദ്ധീകരണമേഖല:** കാലോചിതമായ ചില മാർഗ്ഗരേഖകൾ മലങ്കര സഭയിലെ പ്രസിദ്ധീകരണങ്ങളുടെ കാര്യത്തിൽ നടപ്പാക്കേണ്ടതുണ്ട്. സഭയിലെ എല്ലാ പ്രസിദ്ധീകരണങ്ങളും MOC Publication ന്റെ അംഗീകാരത്തോടെ ആയിരിക്കണം. ഭദ്രാസനങ്ങൾ, ഇടവകകൾ, ആദ്ധ്യാത്മികപ്രസ്ഥാനങ്ങൾ, സഭാവിശ്വാസികൾ എന്നിവർ നടത്തുന്ന പ്രസിദ്ധീകരണങ്ങൾ തികച്ചും സഭയുടെ ആഭ്യന്തര സുവിശേഷീകരണരംഗത്ത് മുതൽക്കൂട്ടാണ്. എന്നാൽ ഇവയുടെ ഉദ്ദേശലക്ഷ്യങ്ങൾ അവയ്ക്ക് നല്കുന്ന പേരുകൾ, അവയുടെ ചുമതലക്കാർ ഇവയെ സംബന്ധിച്ച് വ്യക്തമായ

**ഒന്നാമത്, മലങ്കരസഭയിലെ എല്ലാ സാമൂഹ്യ ജനക്ഷേമപദ്ധതികളും (വ്യക്തികൾ നടത്തുന്നതും, ഭദ്രാസനം നടത്തുന്നതും, മെത്രാപ്പോലീത്താമാർ നടത്തുന്നതും) ഒരു കുടക്കീഴിൽ കൊണ്ടുവരണം.**

രേഖകൾ MOC Publication ശേഖരിച്ച് ഒരു MOC Registration സമ്പ്രദായം നടപ്പിൽ വരുത്തണം. ഒരു Publication code of conduct ഉണ്ടാക്കി അതിനു വിധേയമായി മാത്രമേ ഭദ്രാസനങ്ങളോ, ആദ്ധ്യാത്മിക സംഘടനകളോ, വ്യക്തികളോ പ്രസിദ്ധീകരണങ്ങൽ നടത്താവൂ എന്ന് നിഷ്കർഷിക്കുന്നത് ഈ രംഗത്ത് മൂല്യമില്ലാത്ത പല പ്രസിദ്ധീകരണങ്ങളെയും നിരുത്സാഹപ്പെടുത്തുവാൻ സഹായകമാകും.

**സന്മാർഗ്ഗബോധനം** (Moral Education): വളർന്നുവരുന്ന തലമുറയെക്കുറിച്ച് ഇന്ന് എല്ലാവരും ഉത്കണ്ഠാകുലരാണ്. അവർക്ക് സന്മാർഗ്ഗബോധനം നല്കാൻ കഴിയേണ്ടത് സഭയിൽക്കൂടിയാണ്. സൺഡേ സ്കൂൾ അതിന്റെ കർത്തവ്യം ഒട്ടൊക്കെ നിർവഹിക്കുന്നുമുണ്ട്. MGOCSM സ്കൂൾ-കോളജ് തലങ്ങളിൽ നാമമാത്രമാകാതെ Corporate Management നു കീഴിലുള്ള എല്ലാ വിദ്യാഭ്യാസ സ്ഥാപനങ്ങളിലും (സർക്കാർ നിബന്ധനകൾക്ക് പ്രതികൂലമാകാത്ത രീതിയിൽ) സജീവമാക്കേണ്ടതുണ്ട്. CBSE പോലെയുള്ള Board കളുടെ കീഴിൽ പ്രവർത്തിക്കുന്ന നമ്മുടെ സഭയിലെ വ്യക്തികളുടെയും ഇടവകകളുടെയും സ്കൂളുകളിൽ കത്തോലിക്കാസഭ നടത്തുന്ന Catechism മാതൃകയിൽ സന്മാർഗ്ഗബോധനം നടപ്പാക്കേണ്ടത് ആവശ്യമാണ്. Aids, മദ്യം, മയക്കുമരുന്ന് ഇവയെപ്പറ്റി അവബോധം നല്കുന്ന ഹ്രസ്വചിത്രങ്ങൾ സഭയുടെ Communication വിഭാഗം തയ്യാറാക്കി ഇടവകകൾതോറും പ്രദർശിപ്പിക്കുന്നത് അഭികാമ്യമാണ്. Pre-marital counseling എല്ലാ ഭദ്രാസനങ്ങളിലും നിർബന്ധിതമാക്കണം. സർക്കാരും സന്നദ്ധ സംഘടനകളും സന്മാർഗബോധനമേഖലയിൽ നടത്തുന്ന സംരംഭങ്ങളോട് സഹകരിച്ചു പ്രവർത്തിക്കുന്നത് ഏറ്റവും അഭികാമ്യമാണ്.

**സാന്ത്വന പരിപാലനം** (Palliative Care) ഇന്ന് വളരെ പ്രസക്തമായ ഒരു മേഖലയാണ് സാന്ത്വനപരിപാലനം. Cancer, Aids മുതലായ മാരകരോഗങ്ങൾ സർവ്വസാധാരണമായ ഇക്കാലത്ത്, ഇത്തരം രോഗങ്ങൾക്ക് അടിമപ്പെട്ട് വേദനയിൽ കഴിയുന്നവർക്ക് ആശ്വാസമരുളാൻ സഭ ഒരു കർമ്മപദ്ധതി തയ്യാറാക്കുകയും ഓരോ ഇടവകയിലും യുവജനപ്രസ്ഥാനംവഴി Palliative Squads രൂപീകരിച്ച് അതാത് ഇടവകയുടെ പരിധിയിലുള്ള രോഗികളെ സന്ദർശിച്ച് ആശ്വസിപ്പിക്കുവാനും പ്രാർത്ഥിക്കുവാനും ശ്രമിക്കുന്നത് ക്രിസ്തു നിശ്വസിതമായ ഒരു കർമ്മമായിരിക്കും. ഇടവകകളിലെ Doctors/Nurses ഇവരുടെ സേവനം ഈ കർമ്മപദ്ധതിക്ക് പ്രയോജനപ്പെടുത്താവുന്നതാണ്.

**സാമൂഹ്യക്ഷേമം (Social Welfare)**

മലങ്കരസഭ, സാമൂഹ്യക്ഷേമം മുൻനിർത്തി ഇന്ത്യയിലെ വിവിധ സംസ്ഥാനങ്ങളിൽ നടത്തുന്ന കർമ്മപദ്ധതികൾ ശ്ലാഘനീയമാണ്. അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനിയുടെ ധീരമായ നേതൃത്വം ഈ മേഖലയിൽ സഭയ്ക്ക് പ്രചോദനമാണ്. ഇന്ന് എന്തെങ്കിലും ഒരു Project ഇല്ലാത്ത തിരുമേനിമാർ ചുരുക്കമാണ്. എന്നാൽ ഈ മേഖലയിൽ പുതിയ Project -കൾ തുടങ്ങുകയല്ല ഇനി ആവശ്യം; തുടങ്ങിയവ ഭംഗിയായി മുമ്പോട്ട് കൊണ്ടുപോകുക എന്നതാണ്. ഒന്നാമത്, മലങ്കരസഭയിലെ എല്ലാ സാമൂഹ്യ ജനക്ഷേമ പദ്ധതികളും (വ്യക്തികൾ നടത്തുന്നതും, ഭദ്രാസനം നടത്തുന്നതും, മെത്രാപ്പോലീത്താമാർ നടത്തുന്നതും) ഒരു കുടക്കീഴിൽ കൊണ്ടുവരണം. ഒരു പൊതു സംവിധാനത്തിൻകീഴിൽ ഇവയുടെ പ്രവർത്തനങ്ങളെ ഏകോപിപ്പിച്ച് കരുതലോടെ നയിക്കുകയും, നിയന്ത്രിക്കുകയും വേണം. ഇവയ്ക്കുവേണ്ടിയുള്ള പണസമാഹരണവും വിനിയോഗവും കൃത്യമായി നിരീക്ഷിക്കപ്പെടണം. സഭയ്ക്കുവേണ്ടി ഉദാരമായി സംഭാവനകൾ നല്കുന്ന സഭാമക്കൾ മലങ്കരസഭയിലേതുപോലെ ലോകത്തിൽ മറ്റൊരു സഭയിലും കാണുകയില്ല. എന്നാൽ നമ്മുടെ ദുര്യോഗം, ഇതിനൊന്നും വ്യക്തമായ രേഖകളോ കണക്കുകളോ പലപ്പോഴും ലഭ്യമല്ല. ഗൾഫ് നാടുകളിൽനിന്നും അമേരിക്കയിൽനിന്നും ഒക്കെ ഒരുവർഷം ശേഖരിക്കപ്പെടുന്നത് കോടികളാണ്. എന്നാൽ അത് കടലിൽ കായം കലക്കിയതുപോലെയായിപ്പോകുന്നു. ഒരു പൊതുസംവിധാനത്തിൻ കീഴിൽ ധനശേഖരണവും വിതരണവും നടന്നാൽ; അങ്ങനെയാണെന്ന് ജനങ്ങൾക്ക് ബോദ്ധ്യപ്പെട്ടാൽ; സഭയിലെ ഒരു സാമൂഹ്യജനക്ഷേമപദ്ധതിയും പാതിവഴിക്ക് ഉപേക്ഷിക്കേണ്ടിവരില്ല.

**സാംസ്കാരിക സമന്വയം (Cultural Integration)**

നാം ജനിച്ചു വളർന്ന നമ്മുടെ സംസ്കാര, പൈതൃകങ്ങൾ തലമുറകളിലേക്ക് നമ്മുടെ വിശ്വാസത്തോടൊപ്പം കൈമാറാനുള്ള ശ്രമങ്ങൾ ഉണ്ടാകേണ്ടിയിരിക്കുന്നു. സാംസ്കാരിക നായകന്മാർക്കും, ഉദ്ദേശശുദ്ധിയും കർമ്മശേഷിയുമുള്ള ജനനായകന്മാർക്കും പള്ളിയങ്കണത്തിൽ അയിത്തം കല്പിക്കുന്ന സമ്പ്രദായം മാറ്റിയെടുക്കണം. സഭയിലെ കലാകാരന്മാരെയും എഴുത്തുകാരെയും പ്രോത്സാഹിപ്പിക്കുന്ന പ്രവണതയും വളർന്നുവരണം. അതോടൊപ്പം സഭയുടെ പ്രസിദ്ധീകരണങ്ങൾ ആദ്ധ്യാത്മിക വിഷയങ്ങളോടൊപ്പം കലയും സംസ്കാരവും അല്പമെ

ങ്കിലും പ്രോത്സാഹിപ്പിക്കുന്ന മാധ്യമങ്ങളാകണം.

**സ്വയം പര്യാപ്തത (Self Sufficiency)**

സാമ്പത്തിക മേഖലയിൽ സഭ സ്വയംപര്യാപ്തമാണെന്ന് പറയാനാകില്ല. എങ്കിലും ഏതു കാര്യത്തിലും സഭാമക്കളുടെ നിർലോഭമായ സഹകരണം ലക്ഷ്യത്തിലെത്താൻ സഹായകമാകുന്നുണ്ടുതാനും. പണത്തിന്റെ അഭാവംകൊണ്ട് കർമ്മപരിപാടികൾ ഒന്നും നിന്നുപോകുന്ന അവസ്ഥ മലങ്കരസഭയിലില്ല; പ്രത്യേകിച്ച് ജീവകാരുണ്യമേഖലയിൽ. കാതോലിക്കാ നിധി ലക്ഷ്യം കാണാൻ സഭാമക്കൾ ശ്രദ്ധിച്ചാൽ വലിയ ലക്ഷ്യങ്ങളിലേക്ക് സഭയ്ക്ക് മുന്നേറാനാകും. കാതോലിക്കേറ്റിന്റെ ശതാബ്ദി വർഷം മുതൽ ജീവകാരുണ്യപ്രവർത്തനങ്ങളെ സഹായിക്കാൻ വർഷത്തിൽ 4 ഞായറാഴ്ചകളിൽ (മൂന്നുമാസം കൂടുമ്പോൾ ഒരു ഞായറാഴ്ച) `Coins Offering Sunday for Charity' എന്ന പേരിൽ ഒരു ജീവകാരുണ്യനിധി സമാഹരണം തുടങ്ങുന്നത് നന്നായിരിക്കും. 25 ലക്ഷം വിശ്വാസികളുണ്ടെന്ന് അവകാശപ്പെടുന്ന നമുക്ക് അതിൽ കേവലം 15 ലക്ഷം വിശ്വാസികൾ ഒറ്റ രൂപാനാണയം നല്കി സഹകരിച്ചാൽതന്നെ ഒരു ഞായറാഴ്ച 15 ലക്ഷം രൂപാ ശേഖരിക്കുവാൻ അനായാസം കഴിയും. അങ്ങനെ വർഷത്തിൽ നാലാഴ്ച നടത്തിയാൽ 60 ലക്ഷം രൂപാ ജീവകാരുണ്യശേഖരമായി നേടാനാകും. മറ്റൊരു സ്വയംപര്യാപ്തത നേടേണ്ട മേഖല വിദ്യാഭ്യാസ മേഖലയാണ്. ഇതിന്റെ അർത്ഥം പുതിയ കോളജും സ്കൂളും തുറക്കണമെന്നല്ല. ഇവിടെ അർത്ഥമാക്കുന്നത് വ്യക്തിവിദ്യാഭ്യാസം ആണ്. മലങ്കരസഭയിൽ നിന്ന് ഉന്നതവിദ്യാഭ്യാസമേഖലയിലേക്ക് എത്തുന്നവരുടെ സംഖ്യ നന്നേ കുറഞ്ഞുവരുന്നു. 'തൊഴിലിനുവേണ്ടിയുള്ള പഠനം' എന്ന നിലയിലേക്ക് വിദ്യാഭ്യാസം ചുരുങ്ങി. Call Centre പോലെയുള്ള നൂതനസംവിധാനങ്ങൾ കേവലം +2 പാസ്സായവർക്കുപോലും അഞ്ചക്ക ശമ്പളത്തിൽ ജോലിവാഗ്ദാനം ചെയ്യുന്നു. അവിടെ നന്നായി പഠിക്കാൻ കഴിവുള്ളവർപോലും പഠനം അവസാനിപ്പിക്കുന്നു. സഭയിൽ ഉന്നതശീർഷരായ അഭ്യസ്തവിദ്യരുടെ സംഖ്യ നന്നേ ഇല്ലാതായിരിക്കുന്നു. IAS, IPS, IFS, ശാസ്ത്ര-സാങ്കേതിക മേഖലകൾ ഇവയിൽ എത്തിപ്പെടുന്ന ഓർത്തഡോക്സ് സഭാംഗങ്ങൾ ഇല്ലാതാകുന്നു. ഇങ്ങനെയുള്ള ഉന്നതശീർഷരുടെ സഹായമാണ് ഒരുകാലത്ത് കേരളത്തിനു വെളിയിൽ അനേക സ്ഥലങ്ങളിൽ ആരാധനാസൗകര്യം ലഭിക്കാനും, ദേവാലയങ്ങൾക്കും, സ്കൂളുകൾക്കും സ്ഥലം ലഭിക്കാനും ഒക്കെ കാരണമായത്. പഠിക്കാൻ ഉത്സാഹമുള്ള കുഞ്ഞുങ്ങളെ Doctor/Engineer സങ്കല്പങ്ങൾക്കുമപ്പുറം മറ്റു മേഖലകളിലേക്ക് പ്രോത്സാഹിപ്പിക്കേണ്ടത് ആവശ്യമാണ്. 'Learned Youths' എന്ന ലക്ഷ്യം സാക്ഷാത്കരിക്കാൻ സഭാപിതാക്കന്മാർ സഭാമക്കളെ ബോധവത്കരിക്കേണ്ടത് കാലത്തിന്റെ ആവശ്യമാണ്.

**സമാധാനപുനഃസ്ഥാപനശ്രമങ്ങൾ (Peace Initiatives)**

മലങ്കര സഭാമാതാവ് കാതോലിക്കേറ്റിന്റെ ശതാബ്ദിവേളയിലും ദുഃഖിക്കുന്നത് സഭാഗാത്രത്തിലെ അസമാധാനത്തിന്റെ കാർമേഘം കണ്ടായിരിക്കും. അസാമാധാനത്തിന്റെ കാർമേഘത്തിൽനിന്നും സമാധാനത്തിന്റെ നീർമുത്തുകൾ പൊഴിയുവാൻ 2012 സഭാസമാധാന വർഷമായി മാറണം. നിയമക്കുരുക്കുകൾ ഇല്ലാത്ത മലങ്കരസഭ എന്ന സ്വപ്നം പൂവണിയുവാൻ നമുക്ക് എന്ത് ചെയ്യാനാകും എന്ന് ലോകത്തിന് മാതൃക കാണിച്ചുകൊടുക്കുന്ന വർഷമായിരിക്കണം 2012. പ്രശ്നബാധിത ഇടവകകളിൽ, ഇടവകതലത്തിൽ രണ്ടുഭാഗത്തുനിന്നും ആളുകൾ ഒന്നിച്ചിരുന്ന് സന്ധിസംഭാഷണങ്ങളിലൂടെ പ്രാർത്ഥനാപൂർവം ഒരു ശാശ്വത പരിഹാരത്തിലേക്ക് നീങ്ങണം. വി. ലൂക്കോസ് 15-ൽ ഉപമയിൽക്കൂടി കർത്താവു വരച്ചുകാട്ടുന്ന രണ്ടു പുത്രന്മാരുടെ സ്ഥാനത്തും സഭയ്ക്ക് നിലനില്ക്കുക സാദ്ധ്യമല്ല. അപ്പനോട് അവകാശം പറഞ്ഞുവാങ്ങുന്ന പുത്രനും അപ്പനോട് അനുജനെക്കുറിച്ച് പരിഭവവും, പരാതിയും പറഞ്ഞ് കോപിഷ്ഠനാകുന്ന മൂത്തപുത്രനും നല്ല മാതൃകകളാണെന്ന് പറയുക സാദ്ധ്യമല്ല. അപ്പനോട് ചേർന്നുനിന്ന് അപ്പനുള്ളതെല്ലാം വിശ്വസ്തതയോടെ കാര്യവിചാരം നടത്തുന്ന ഒരുമയുള്ള മക്കളായി സഭ മാറണം. നമ്മുടെ കാവൽപിതാവായ മാർത്തോമ്മാ ശ്ലീഹാ സന്തോഷിക്കുന്ന ഒരു പൊൻപുലരി 2012-ൽ ഉദയം ചെയ്യട്ടെ എന്നു പ്രത്യാശയോടെ പ്രാർത്ഥിക്കാം.

സഭയുടെ ഭിത്തിയെ ബലപ്പെടുത്തുന്ന സഭാനേതൃത്വവും സഭയെ സ്നേഹിക്കുന്ന ജനങ്ങളും ഒന്നിച്ചണിനിരക്കുമ്പോൾ, മലങ്കരസഭ, സത്യവിശ്വാസമാകുന്ന മൂശയിൽ കനകംപോലെ ശോധനചെയ്യപ്പെട്ട് ശോഭ പരത്തുന്ന നിർമ്മല സ്വർണ്ണമായി രൂപാന്തരപ്പെടും. കാതോലിക്കേറ്റിന്റെ അജയ്യശില്പികൾക്ക് നമോവാകം. ■

## പിതാക്കന്മാരുടെ ഓർമ്മ

86 -ാം ഓർമ്മ
സെപ്റ്റം. 23



അൽവാറീസ് മാർ യൂലിയോസ്
(പിഞ്ചിം സെ. മേരീസ് പള്ളി, ഗോവ)

12-ാം ഓർമ്മ
സെപ്റ്റം. 28



ഫീലിപ്പോസ് മാർ തെയോഫിലോസ്
(ആലുവ തൃക്കുന്നത്ത് സെമിനാരി)

ഡീക്കൻ അലക്സ്



# പുരോഹിതം

"നിന്റെ കുറുപ്രാവിനെ
ദുഷ്ടമൃഗത്തിനു ഏല്പിക്കരുതേ;
നിന്റെ എളിയവരുടെ ജീവനെ
എന്നേക്കും മറക്കരുതേ."
(സങ്കീർത്തനം 74:19)



"പട്ടുധരിച്ചവനൊപ്പം നിന്നിഹ വേണ്ടുന്നോർക്കായ് പട്ടക്കാരൻ മാണിക്യങ്ങളെ വിതറീടുന്നു.
വാനവരിടയിലസൂയാ ദോഷം പാടുണ്ടെങ്കിൽ മാനുഷസുതരോടാക്രോബേന്മാർക്കുണ്ടതു നൂനം."

സ്വർഗ്ഗീയ ഗണങ്ങൾക്കിടയിൽ അസൂയ പാടുണ്ടെങ്കിൽ മാനുഷസുതരോട് ക്രോബേന്മാർക്ക് തീർച്ചയായും ഉണ്ടാകും. കാരണം മാലാഖമാർക്കുപോലും സാധിക്കാത്ത വിശുദ്ധ ഭാഗ്യമാണ് മനുഷ്യസുതർക്ക് ലഭിച്ചത്. പട്ടുധരിച്ചവനൊപ്പം നിന്ന് കർത്താവിന്റെ തിരുശരീരമാകുന്ന മാണിക്യങ്ങളെ മനുഷ്യന്റെ കൈകളാൽ നൽകുന്നു. പട്ടക്കാരന്റെ മഹത്വവും സ്ഥാനവും എത്രമാത്രം വിലയേറിയതാണെന്ന് ഈ വരികൾ വിളിച്ചു പറയുന്നുണ്ട്. എന്നാലും വൈദിക സ്ഥാനികൾ വിമർശന വിധേയരാണ്. എല്ലാ മതങ്ങളിലും ഈ പ്രവണത എക്കാലത്തും ദൃശ്യമാണ്. അതുകൊണ്ട് ഈ വിമർശനങ്ങൾക്കുള്ള ഉത്തരം തേടലിന് എക്കാലത്തും പ്രസക്തിയുണ്ട്. യേശുക്രിസ്തുതന്നെ യഹൂദ പുരോഹിതന്മാരെ വിമർശിച്ചിട്ടുണ്ട്. എന്തുകൊണ്ട് വൈദികർ വിമർശിക്കപ്പെടുന്നു? വൈദിക സ്ഥാനികളും വിശ്വാസികളും ഈ ചോദ്യം സ്വയം ചോദിക്കുന്നുവെന്ന് വിശ്വസിച്ചുകൊണ്ട് എളിയ ആശയങ്ങൾ കുറിയ്ക്കട്ടെ.

പുരോഹിതൻ സ്വന്തസ്ഥാനവും, പ്രാധാന്യവും തിരിച്ചറിയണം. പട്ടംകെട്ടപ്പെടുന്നതിലൂടെ വ്യക്തി ദൈവത്തിനും സമൂഹത്തിനും അർപ്പിക്കപ്പെടുകയാണ്. പുരോഹിതന്റെ വ്യക്തിത്വത്തെ ആകമാനം സ്പർശിക്കുന്ന അഭിഷേകമാണ് പൗരോഹിത്യം. സ്വതാല്പര്യങ്ങളും ആഗ്രഹങ്ങളും നിഹനിയ്ക്കുകയും, സമൂഹത്തിന്റെ നല്ല ആവശ്യങ്ങൾ നിവർത്തിയ്ക്കുകയും ചെയ്യുന്ന അവസ്ഥ സാധാരണ മനുഷ്യനിൽ മാനസികസംഘർഷത്തിന് കാരണമാകും. ദൈവാശ്രയമാണ് ഇത്തരം പ്രതിസന്ധികളെ അതിജീവിയ്ക്കുവാൻ പുരോഹിതനെ പ്രാപ്തനാക്കുന്നത്. വേദവായനയും, യാമപ്രാർത്ഥനയും, കുമ്പിടലും, രഹസ്യപ്രാർത്ഥനകളും, കൂദാശാനുഷ്ഠാനങ്ങളും, നോമ്പും, ഉപവാസവും പുരോഹിതന്റെ ജീവി

ത്തിന് ദൈവികമായ കരുത്തുപകരുവാനാണ്. മോശയുടെ പ്രാർത്ഥന ശ്രദ്ധേയമാണ് – “അവൻ അവനോട്: തിരുസാന്നിദ്ധ്യം എന്നോടുകൂടെ പോരുന്നില്ല എങ്കിൽ ഞങ്ങളെ ഇവിടെനിന്നു പുറപ്പെടുവിക്കരുതെ,” പുറപ്പാട് 33:15 ശക്തമായ ദൈവികബന്ധമാണ് ജനത്തെ നയിക്കുവാൻ പുരോഹിതനെ പ്രാപ്തനാക്കുന്നത്. മണ്ണിൽ നിന്നും വേരറ്റുപോകുന്നത് വൃക്ഷത്തിന്റെ സ്വാതന്ത്ര്യമല്ല, മണ്ണിലേക്ക് ആഴത്തിൽ വേരിറക്കുന്ന വൃക്ഷം കൂടുതൽ വളരുകയാണ്. ദൈവികതയുടെ വിശുദ്ധഭൂമിയിലേക്ക് വേരോടിക്കുന്ന പുരോഹിതൻ വൃക്ഷത്തെപ്പോലെ എല്ലായിടത്തേക്കും വളരുകയാണ്. സങ്കീർത്തന വാക്യം പോലെ അവൻ, ആറ്ററികത്തു നട്ടിരിക്കുന്നതും തക്കകാലത്ത് ഫലം കായ്ക്കുന്നതും ഇലവാടാത്തതുമായ വൃക്ഷംപോലെ ഇരിക്കും; അവൻ ചെയ്യുന്നതൊക്കെയും സാധിക്കും.

“നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു,” വി. മത്തായി 5:14 കത്തിയെരിയുന്ന വിളക്കായി സ്വയം തീരുന്ന മനുഷ്യനാണ് പുരോഹിതൻ പാതിരി ഒരു തിരിയായി തീരണം. വിശുദ്ധമായ വിഴിയിലൂടെ വിശ്വാസികൾക്ക് യാത്ര ചെയ്യുവാനുള്ള വെളിച്ചമാണ് വൈദികൻ. “കുരുടൻ കുരുടനെ വഴികാണിച്ചാൽ ഇരുവരും കുഴിയിൽ വീഴും എന്നു ഉത്തരം പറഞ്ഞു”, വി. മത്തായി 15:14 രക്ഷയുടെ വെളിച്ചത്തിലേക്ക് സമൂഹത്തെ നയിക്കുന്ന പ്രകാശസ്രോതസ്സാണ് പുരോഹിതൻ. പരിശുദ്ധാത്മ ആവാസത്തിലൂടെ പുരോഹിതനിലേക്ക് ദൈവികമായ അഗ്നിപടരുകയാണ്. ഈ വെളിച്ചത്തിലാണ് സഭാംഗങ്ങൾ പൗരോഹിത്യവൃന്ദത്തെ അനുഗമിക്കുന്നത്. “സാരാംശത്തിൽ നിന്നോട് ഒന്നിച്ചിരിക്കുന്ന നിന്റെ ഏകജാതന്റെ പ്രകാശമുള്ള ദീപസ്തംഭമായി എല്ലാവർക്കും ഇവൻ വിളങ്ങേണമെ.”– (കശ്ശീശാപട്ടംകൊട ക്രമം പരിശുദ്ധാത്മ വിളിയുടെ രഹസ്യപ്രാർത്ഥന). പെന്തിക്കോസ്തി പെരുന്നാളിൽ ലഭിച്ച ദൈവാത്മാവിന്റെ അഗ്നിയാണ് ശിഷ്യന്മാരെ സുവിശേഷം അറിയ്ക്കുന്നതിന് ശക്തീകരിക്കുന്നത്. “അതിനു യേശു അവരോട് ഇനി കുറയകാലം മാത്രം വെളിച്ചം നിങ്ങളുടെ ഇടയിൽ ഇരിക്കും. ഇരുൾ നിങ്ങളെ പിടിക്കാതിരിപ്പാൻ നിങ്ങൾക്കു വെളിച്ചം ഉള്ളേടത്തോളം നടന്നുകൊൾവിൻ. ഇരുളിൽ നടക്കുന്നവൻ താൻ എവിടെ പോകുന്നു എന്നു അറിയുന്നില്ലല്ലോ. നിങ്ങൾ വെളിച്ചത്തിന്റെ മക്കൾ ആകേണ്ടതിനു വെളിച്ചം ഉള്ളേടത്തോളം വെളിച്ചത്തിൽ വിശ്വസിപ്പിൻ എന്നു പറഞ്ഞു.” (വി. യോഹന്നാൻ 12:35,36 പൂർണ്ണശെമ്മാശന്മാരുടെ പട്ടംകൊട ശുശ്രൂഷയുടെ ഏവൻഗേലിയോൻ).

വിശ്വാസികളുടെ ജീവിതത്തിലെ പ്രതിസന്ധികളിൽ മാർഗ്ഗദീപമായി തീരേണ്ടത് പുരോഹിതന്റെ വാക്കുകളാണ്. “പുരോഹിതൻ സൈന്യങ്ങളുടെ യഹോവയുടെ ദൂതനാകയാൽ അവന്റെ അധരങ്ങൾ പരിജ്ഞാനം സൂക്ഷിച്ചു വെയ്ക്കേണ്ടതും ഉപദേശം അവനോട് ചോദിച്ചു പഠിയ്ക്കേണ്ടതും അല്ലോ”, മലാഖി 2:7. ദൈവിക ജ്ഞാനസമ്പാദനത്തിന് വൈദികൻ ഒരുങ്ങിയില്ലെങ്കിൽ നിർണ്ണായക നിമിഷങ്ങളിൽ നിശ്ശബ്ദനാകേണ്ടി വരും. ആകയാൽ ഈ ജനത്തിനു നായകനായിരിക്കേണ്ടതിനു എനിക്കു ജ്ഞാനവും വിവേകവും തരേണമേ; അല്ലാതെ നിന്റെ ഈ വലിയ ജനത്തിനു ന്യായപാലനം ചെയ്വാൻ ആർക്കു

കഴിയും? – 2 ദിന. 1:10 ബൗദ്ധികമായ കഴിവുകൾ അല്ല പുരോഹിതന്റെ മഹത്വത്തിന്റെ അളവുകോൽ. വിനയവും, താഴ്മയും മനുഷ്യനെ ദൈവത്തിങ്കലേക്ക് അടുപ്പിക്കുകയും, ദൈവിക പരിജ്ഞാന സ്വീകരണത്തിന് പ്രാപ്തനാക്കുകയും ചെയ്യുന്നു. മനുഷ്യൻ ദൈവത്തെ കണ്ടെത്തുന്ന സമയത്താണ് സ്വന്തപരിമിതികളെ തിരിച്ചറിയുന്നത്. "മോശ യഹോവയോടു; കർത്താവേ മുമ്പേ തന്നേയും നീ അടിയനോടു സംസാരിച്ച ശേഷവും ഞാൻ വാക് സാമർത്ഥ്യം ഉള്ളവനല്ല; ഞാൻ വിക്കനും തടിച്ച നാവുള്ളവനും ആകുന്നു എന്നു പറഞ്ഞു." പുറപ്പാട്– 4:10. പൂർണ്ണതയുടെ സാന്നിദ്ധ്യം അനുഭവിക്കുമ്പോളാണ് മനുഷ്യൻ സ്വന്തം അപൂർണ്ണതകളെ തിരിച്ചറിയുന്നത്.

തികഞ്ഞവരെയല്ല ദൈവം വിളിയ്ക്കുന്നത് വിളിയ്ക്കുന്നവരെ തികവുള്ളവരാക്കുകയാണ് ചെയ്യുന്നത്. ദൈവത്തിന്റെ സന്നിധിയിൽ വിനയപ്പെടുമ്പോൾ പൗരോഹിത്യത്തിന്റെ മഹത്വവും, പ്രാധാന്യവും, ദൗത്യവും, വെളിപ്പെടും.

ക്രൈസ്തവ പൗരോഹിത്യത്തിന്റെ മനോഹരഭാവമാണ് 'ഇടയൻ' എന്ന സങ്കല്പം. 'ഞാൻ നല്ല ഇടയനാകുന്നു' വി. യോഹന്നാൻ 10:11 ഈ വേദവാക്യമാണ് പുരോഹിതനിൽ നിക്ഷിപ്തമയിരിക്കുന്ന ഇടയഭാവത്തിന്റെ അടിസ്ഥാനം. ആടുകളെ മുന്നിൽ നിന്ന് നയിക്കുന്നതാണ് ഉത്തമ ഇടയന്റെ ലക്ഷണം. അപകടങ്ങളെ ആദ്യം മനസ്സിലാക്കേണ്ടതും, നേരിടേണ്ടതും ഇടയനാണ്. സ്വന്തം ആടുകളുടെ ജീവന്റെ വില ഇടയൻ തിരിച്ചറിയണം. വിശ്വാസസമൂഹത്തിലെ ഓരോ വ്യക്തിയുടേയും ജീവൻ വിലപ്പെട്ടതാണെന്ന തിരിച്ചറിവ് വൈദികന് ആവശ്യമാണ്. കാണാതെപോയ ആടിന്റെ ഉപമയിലൂടെ ഒരു ജീവന് എത്രമാത്രം വിലയാണ് ദൈവം കൊടുക്കുന്നതെന്ന് നാം പഠിക്കുന്നു.

"അവൻ ആടുകളെ മരുഭൂമിയ്ക്കു അപ്പുറത്ത് ദൈവത്തിന്റെ പർവ്വതമായ ഹോറേബ് വരെ കൊണ്ടു ചെന്നു." പുറപ്പാട് 3:1. മരുഭൂമിയുടെ അപ്പുറത്തേക്ക് ദൈവത്തിന്റെ പർവ്വതത്തിലേക്ക് ജനത്തെ നയിക്കുവാൻ സാധിക്കണം. മരുഭൂമി പ്രതിസന്ധികളുടെ, പ്രലോഭനങ്ങളുടെ ഒറ്റപ്പെടലിന്റെ പ്രതീകമാണ്. മരുയാത്രയിൽ ഏക ആശ്രയം മരുപ്പച്ചകളാണ്. മരുപ്പച്ചകളിൽ നിന്നാണ് ഇടയനും ആടുകളും ദാഹവും, പശിയും ശമിപ്പിക്കുന്നത്. ഇഹലോകജീവിതത്തിന്റെ പ്രലോഭനങ്ങളുടേയും, പ്രതിസന്ധികളുടേയും അതിരുകളെ ഭേദിയ്ക്കുവാൻ പുരോഹിതന് കഴിയണം.



നുണപറഞ്ഞ്
ശബ്ദിക്കുന്നതിനേക്കാൾ
ഉത്തമം
സത്യം പറഞ്ഞ്
നിശബ്ദനായിരിക്കുന്നതാണ്.

ഇടയൻ ആടുകൾക്ക് എപ്പോഴും സമീപസ്ഥനായിരിക്കണം. ഇടയനെ ആടുകളോട്ചേർത്ത് നിർത്തുന്നത് സ്നേഹമാണ്. പുരോഹിതനും വിശ്വാസികളും തമ്മിലുള്ള ബന്ധവും സ്നേഹാധിഷ്ഠിതമാണ്. "നല്ല ഇടയൻ ആടുകൾക്കുവേണ്ടി തന്റെ ജീവനെ കൊടുക്കുന്നു." വി. യോഹ. 10:11. ക്രിസ്തു പഠിപ്പിച്ച മാതൃക സ്വന്ത ജീവൻ നൽകി ശുശ്രൂഷ നിവർത്തിക്കുവാനാണ് ഇടയന്റെ ആഗ്രഹ നിവൃത്തിക്ക് ആടുകൾ ബലിയായി തീരരുത്, വിശ്വാസികളെ ശുശ്രൂഷിക്കുകയാണ് വൈദികരുടെ ചുമതല. ഇടയൻ എന്ന വാക്കിന്റെ തത്തുല്യമായ സുറിയാനി പദം 'റോയോ' എന്നാണ്. ഈ വാക്കിന് ഇംഗ്ലീഷിൽ To feed, Tend, Keep തുടങ്ങിയ അർത്ഥങ്ങളുണ്ട്. Tend എന്ന പദത്തിന്റെ അർത്ഥം സേവ ചെയ്യുക, അനുഗുണമാവുക (ചേർന്ന് പോവുക) എന്നിവയാണ്. ഇടയൻ അജഗണത്തിന് ശുശ്രൂഷ ചെയ്ത് അവയോട് ചേർന്ന് ജീവിക്കണം. പൗരോഹിത്യത്തിലൂടെ ലഭിക്കുന്ന അധികാരങ്ങളും, സ്ഥാനവും വിശ്വാസികളിൽ അടിച്ചേല്പിക്കേണ്ടതല്ല. പുരോഹിതന്റെ മാതൃകപരമായ ജീവിതത്തിലൂടെയാണ് ആദരവ് നേടേണ്ടത്. ഭരണാധികാരിയുടെ ഭാവമല്ല വൈദികന് ആവശ്യം.

ഒരു അമ്മ തന്റെ കുഞ്ഞുങ്ങളെ പോറ്റുംപോലെ ഞങ്ങൾ നിങ്ങളുടെ ഇടയിൽ ആർദ്രതയുള്ളവരായിരുന്നു. ഇങ്ങനെ ഞങ്ങൾ നിങ്ങളെ ഓമനിച്ചുകൊണ്ടു നിങ്ങൾക്കു ദൈവത്തിന്റെ സുവിശേഷം പ്രസംഗിപ്പാൻ മാത്രമല്ല, നിങ്ങൾ ഞങ്ങൾക്കു പ്രിയരാകയാൽ ഞങ്ങളുടെ പ്രാണനും കൂടെ വെച്ചു തരുവാൻ ഒരുക്കമായിരുന്നു." എത്രമാത്രം ശ്രദ്ധയോടെയാണ് പൗലോസ് ശ്ലീഹാ സഭാശുശ്രൂഷചെയ്തതെന്ന് ഈ വാക്യത്തിലൂടെ വെളിപ്പെടുന്നു. ആർദ്രതയും, വാത്സല്യവും വൈദികനിൽ നിന്ന് പ്രവഹിക്കണം. അദ്ധ്യക്ഷസ്ഥാനം കാംക്ഷിക്കുന്നവൻ ശാന്തനും, കലഹിക്കാത്തവനും ആകണമെന്ന് പൗലോസ് ശ്ലീഹാ എഴുതിയിട്ടുണ്ട്. (തീമോ: 3:3) പട്ടംകൊട ശുശ്രൂഷയിൽ ആദ്യഭാഗമായ അമാമോഗിയ വായിക്കുമ്പോൾ മേൽപ്പട്ടക്കാരൻ ഈ വാക്യം വായിക്കുന്നുണ്ട്.

പുരോഹിതൻ പ്രവാചക ധർമ്മവും നിറവേറ്റണം. പൗരോഹിത്യത്തിന്റെ സാഹസികഭാവമാണ് പ്രവാചകൻ. സമൂഹത്തിന്റെ അധാർമ്മികതളോട് കലഹിക്കുവാൻ നിയോഗിക്കപ്പെട്ടവരാണ് പ്രവാചകന്മാർ. അധർമ്മത്തോട് കലഹിക്കുവാൻ പുരോഹിതരും കരുത്ത് നേടണം. ധർമ്മത്തിന്റെ കരുത്താണ് ഈ പോരാട്ടത്തിന് ആവശ്യം. കറപുരളാത്ത ജീവിതം നയിക്കണമെന്ന് സാരം. പട്ടംകൊട ശുശ്രൂഷയിൽ പരിശുദ്ധാത്മാവിന്റെ ആവാസ സമയത്ത് പാടുന്ന വരികൾ ഇപ്രകാരമാണ്–

"പാറക്കലീത്താ റൂഹാവന്നെത്തി
ആവാസം ചെയ്യട്ടിവനിൽ
ആത്മശരീരക്കറയെല്ലാം
പാടെ നീക്കം ചെയ്യട്ടെ".

കറയറ്റ ജീവിതത്തിന്റെ കരുത്തിൽ സമൂഹത്തിൽ തിരുത്തലുകൾ വരുത്തുവാൻ ശ്രമിക്കണം.

"ആ മനുഷ്യൻ നീ തന്നെ"– 2 ശമുവേൽ 12:7 ഊരിയാവിനോട് അന്യായം പ്രവർത്തിച്ച ദാവീദ് രാജാവിനോട് നാഥാൻ പ്രവാചകൻ പറഞ്ഞ വാക്കുകളാണിത്. തെറ്റ് ചെയ്ത വ്യക്തി എത്ര ഉന്നതനാണെങ്കിൽ പോലും തുറന്നു പറയുവാ

നുള്ള ആർജ്ജവത്വം നേടണം വൈദികൻ. രാജാവ് നഗ്നനാണെന്ന് വിളിച്ചു പറഞ്ഞ ബാലന്റെ കഥ കേട്ടിട്ടില്ലേ? ബാലൻ നിഷ്കളങ്കനായിരുന്നു, സത്യം വിളിച്ചു പറയുവാൻ ധൈര്യം ഉണ്ടായി. കളങ്കമില്ലാത്ത ജീവിതത്തിൽ നിന്നു മാത്രമേ സത്യം പുറത്തുവരുകയുള്ളു. യാഥാർത്ഥ്യങ്ങളെ തുറന്ന് പറയുന്നത് എതിർപ്പുകളെ ക്ഷണിച്ചു വരുത്തും നിശ്ചയം, ക്രിസ്തുവിന്റെ വാക്കുകൾ ഓർമ്മിക്കുക "സത്യത്തിനു സാക്ഷി നില്ക്കേണ്ടതിനും ഞാൻ ജനിച്ചു അതിനായി ലോകത്തിൽ വന്നുമിരിക്കുന്നു; സത്യ തല്പരനായവൻ എല്ലാം എന്റെ വാക്കു കേൾക്കുന്നു എന്നു ഉത്തരം പറഞ്ഞു." വി. യോഹന്നാൻ 18:37. ആധുനിക ലോകം മുഖംമൂടികളുടെ അതിപ്രസരത്തിലാണ്. യാഥാർത്ഥ്യങ്ങൾ പലയിടത്തും മറയ്ക്കപ്പെടുന്നു. ഇല്ലാത്തതെല്ലാം ഉണ്ടാക്കിയെടുക്കുവാനുള്ള വെമ്പലിൽ മനുഷ്യർ സത്യങ്ങൾ മറച്ചുപിടിക്കുന്നു. സത്യതല്പരനായ പുരോഹിതൻ മുഖം മൂടികളെ വലിച്ചെറിയണം. "അവന്റെ തല ഒരു താലത്തിൽ കൊണ്ടുവന്നു ബാലെക്കു കൊടുത്തു; അവൾ അമ്മക്കു കൊണ്ടുപോയി കൊടുത്തു" വി. മത്തായി 14:11 യോഹന്നാൻ സ്നാപകനെക്കുറിച്ചാണ് ഈ വാചകം. ലോകം ആഘോഷിക്കുമ്പോൾ പ്രവാചകൻ തടവിലായിരിക്കാം, തിമിർപ്പുകളുടെ അവസാനം ശിരസ്സും ഛേദിക്കപ്പെടാം. നുണപറഞ്ഞ് ശബ്ദിക്കുന്നതിനേക്കാൾ ഉത്തമം സത്യം പറഞ്ഞ് നിശബ്ദനായിരിക്കുന്നതാണ്.

നൂതന വിദ്യകളുടെ നന്മ-തിന്മകളെ തിരിച്ചറിഞ്ഞ്, നന്മയെ തിരഞ്ഞെടുക്കുവാൻ പ്രേരിപ്പിക്കേണ്ടത് ഇന്നിന്റെ ആവശ്യമാണ്. യുവതലമുറയാണ് സാങ്കേതിക വിദ്യയുടെ പ്രണേതാക്കൾ. അവർ തന്നയാണ് സാങ്കേതിക വിദ്യ ദുരുപയോഗം ചെയ്യുന്നതും, കെണിയിൽ അകപ്പെടുന്നതും. തിന്മയുടെ ഭാവങ്ങൾ പലതാണ്. എന്തും ദുരുപയോഗം ചെയ്യുന്നത് തിന്മയുടെ പ്രത്യേകതയാണ്. അന്ന് ഏദനിൽ സംഭവിച്ചതും ഇതു തന്നെ. മനുഷ്യന് നഷ്ടപ്പെട്ടത് ദൈവവുമായിട്ടുള്ള സഹവാസം. ആധുനികതയ്ക്ക് പുറം തിരിഞ്ഞു നടക്കേണ്ടവരല്ല വിവേചനബുദ്ധിയോടെ പ്രവർത്തിക്കേണ്ടവരാണ് വൈദീകർ. ജാഗ്രതയോടെ, ഉണർന്നിരിക്കുക. യിസ്രായേലിന്റെ അകൃത്യവും വഹിച്ചു ഇമചിമ്മാതെ കിടന്ന യെഹസ്ക്കിയേൽ പ്രവാചകനെപ്പോലെ-യെഹസ്ക്കിയേൽ 4-ാം അദ്ധ്യായം.

**വിശ്വാസികളോട്...**

വ്യക്തിയുടെ നന്മയെ ലക്ഷ്യമാക്കിയുള്ള വിമർശനങ്ങൾ നല്ലതാണ്. വൈദിക വൃന്ദത്തെ നിരൂപണം ചെയ്യുവാൻ വിശ്വാസികൾക്ക് അവകാശമുണ്ട്. ഈ സാദ്ധ്യത എക്കാലത്തും ദുരുപയോഗപ്പെട്ടിട്ടുണ്ട്. വൈദിക സ്ഥാനികൾ മനുഷ്യരാണെന്ന പരിഗണന പോലുമില്ലാത്ത വിമർശനങ്ങൾ ഉണ്ടാവുന്നുണ്ട്. നിരൂപണം ആരോഗ്യപരമായിരിക്കണം, അധരവ്യായാമമായി അധഃപതിയ്ക്കരുത്. സഭയുടേയും, വൈദികരുടേയും നന്മയെ ലക്ഷ്യമാക്കിയുള്ള അഭിപ്രായപ്രകടനമാണ് ആവശ്യം. പരസ്പര പ്രാർത്ഥനയിൽ ഐക്യപ്പെടുന്ന വൈദീകരേയും വിശ്വാസികളേയുമാണ് സഭയ്ക്ക് ആവശ്യം. സ്നേഹിക്കുന്നവരെ അവരുടെ കുറവുകളോടുകൂടി സ്നേഹിക്കണമെന്ന് ഒരു ചൊല്ലുണ്ട്. വൈദീകർക്കും വിശ്വാസികൾക്കും പരസ്പരം കുറവുകളും, നന്മകളും അറിഞ്ഞ് സ്നേഹിക്കാൻ സാധിക്കട്ടെ.

**അവസാനവാക്ക്:** കനിവ് കിനിയുന്ന വ്യക്തികളായിരിക്കണം വൈദീകസ്ഥാനികൾ. അകകാമ്പിൽ സ്നേഹത്തിന്റെയും, കരുണയുടെയും മറവ് വരുന്നു എന്നറിഞ്ഞാൽ ദൈവസന്നിധിയിൽ തലതാഴ്ത്തി നിൽക്കുക, ഉറവുകൾ വീണ്ടും തുറക്കും. വൈദികരുടെ കണ്ണുനീരിന്റെ ഉറവ വറ്റാതിരിക്കുവാൻ വിശ്വാസികൾ പ്രാർത്ഥിക്കുക, വൈദീകൻ കരയുന്നത് നിങ്ങൾക്കു വേണ്ടിയാണ്. ■



## 'മിസ്ഡ് കോൾ'

പകൽ പതിനൊന്നു മണിക്ക് പള്ളി മണി അടിക്കുന്ന ശബ്ദം കേട്ട് വികാരിയച്ചൻ വാതില്പാളിയിലൂടെ തല പുറത്തേക്കിട്ടു എന്തു പറ്റി ചാക്കോച്ചായാ പതിനൊന്നു മണി സമയത്ത് ഒരൊറ്റ മണി.

ടൗണിൽ പോയിട്ടു വന്നാൽ വീട്ടിൽ വിവരം അറിയിക്കണമെന്ന് പറഞ്ഞിരുന്നു. പിള്ളാരുടെ കണക്ക് എനിക്ക് 'കൊച്ചു' ഫോണൊന്നുമില്ല അതു കൊണ്ട്... ചാക്കോച്ചൻ തല ചൊറിഞ്ഞു നിർത്തി.

അതു കൊണ്ട്... ഞാനൊരു 'മിസ്ഡ് കോൾ' അടിച്ചതാ

* * * *

## 'ഫ്രീ കോൾ'

മേപ്പടി ചാക്കോച്ചൻ തന്നെ ട്രസ്റ്റിയെ ഫോൺ വിളിക്കുവാൻ താഴേക്കിറങ്ങി. താഴെ അവറാച്ചന്റെ ചായക്കടയുടെ മുന്നിൽ ഒരു ഫോൺ സ്ഥാപിക്കപ്പെട്ടിട്ടുണ്ട്. ഒരു രൂപ ഇട്ട് ഡയൽ ചെയ്തപ്പോൾ മറുതലയ്ക്കൽ സ്ത്രീ ശബ്ദം.

"നിങ്ങൾ വിളിക്കുന്ന സബ്സ്ക്രൈബർ ബിസിയാണ് ദയവായി കാത്തു നില്ക്കുക അല്ലെങ്കിൽ അല്പ സമയം കഴിഞ്ഞു വിളിക്കുക."

ചാക്കോച്ചന് ദേഷ്യം വന്നു

"കാത്തു നില്ക്കാനൊന്നും സമയമില്ല വടക്കേപ്പാട്ട് കറിയാ മരിച്ചു കുരിശും മെഴുതിരിക്കാലും കൊടുക്കാൻ താക്കോലും കൊണ്ട് വരാൻ ട്രസ്റ്റിയോട് പറഞ്ഞേക്കുക"

പറഞ്ഞു ഫോൺ കട്ടു ചെയ്തതും ഒറ്റ രൂപാ നാണയം താഴെ വന്നു - 'ക്ടിൻ'

ഒരു ചിരിയോടെ അതെടുത്തു പോക്കറ്റിലിട്ട ശേഷം കമന്റ് -

"ചാക്കാലയ്ക്ക് ഫോൺ ഫ്രീയായിരുന്നു...."

**സമ്പാദകർ: അക്ഷരക്കൂട്ടം.**

ഡോ. തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്ത (കണ്ടനാട്)



> സ്വവർഗ്ഗരതി എന്നത് ഏതൊരു സമൂഹത്തിലും ഒരു സൂക്ഷ്മ ന്യൂനപക്ഷ ത്തിന്റെ ലൈംഗിക ശീലമാണെന്നും നാം ധരിക്കേണ്ടതുണ്ട്.

# സ്വവർഗ്ഗ വിവാഹം നിയമാനുവാദം നേടുന്നു - 2

സ്വവർഗ്ഗ പ്രണയവും സഹവാസവും കോടതി ഏത് സാഹചര്യത്തിലാണ് വിലയിരുത്തിയതെന്ന് കഴിഞ്ഞ ലക്കത്തിൽ വിശകലനം ചെയ്തു. കോടതിയുടെ ഇത് സംബന്ധിച്ച നിരീക്ഷണങ്ങൾക്കും അവയുടെ അടിസ്ഥാനത്തിലുള്ള വിധിന്യായത്തിനും നീതീകരണങ്ങൾ ഉണ്ട്. തൽസംബന്ധമായ നിഗമനങ്ങൾ പൊതുസമൂഹത്തിൽ ശ്രദ്ധിക്കപ്പെടുകയും തീരുമാനങ്ങൾ നിയമപ്രാബല്യം ആർജ്ജിക്കുകയും ചെയ്തതോടെ ഈ വിഷയം പഠിക്കുവാനുള്ള സന്ദർഭവും അനിവാര്യതയും വന്നു ചേർന്നിരിക്കുകയാണ്. പഠനത്തിന്റെ പശ്ചാത്തലത്തിൽ ഈ വിഷയം സംബന്ധിച്ച സഭയുടെ നിലപാടുകൾ രൂപപ്പെടണം. കാര്യങ്ങൾ മുൻവിധിയോടെ കാണുകയും പുതിയ ആശയങ്ങൾക്കെതിരെ പൊടുന്നനെ പ്രതികരിക്കുകയും ചെയ്യുക സ്വാഭാവികമാണ്. എന്നാൽ അത് പ്രയോജനകരമായ പഠനത്തിനും നിഷ്പക്ഷമായ വിലയിരുത്തലുകൾക്കും സഹായകമല്ല. കാലഗതി മനസ്സിലാക്കി തുറന്ന സമീപനമാണാവശ്യം. ധാർമ്മിക വിഷയങ്ങൾ സംബന്ധിച്ച് കോടതിയുടെ വിധിന്യായങ്ങൾ ക്രൈസ്തവ സമൂഹങ്ങൾക്ക് അതേപടി ബാധകമായി പരിഗണിക്കേണ്ടതില്ല. സഭകൾക്ക് അവ സംബന്ധിച്ച് സ്വതന്ത്രമായ തീരുമാനങ്ങൾ കൈക്കൊള്ളാവുന്നതാണ്. സ്വവർഗ്ഗ ലൈംഗികതയും വിവാഹവും സംബന്ധിച്ച കോടതിവിധി സൃഷ്ടിച്ചിരിക്കുന്ന പുതിയ സാഹചര്യങ്ങളും ഉയർത്തുന്ന വെല്ലുവിളികളും ഇവ സംബന്ധിച്ച പഠനം അനിവാര്യമാക്കിയിരിക്കുകയാണ്. സഭാജീവിതത്തിലും അജപാലന ശുശ്രൂഷയിലും ഇതിന്റെ പ്രതികരണം സഭയുടെ ഭാഗത്തു നിന്ന് ഉണ്ടാകാതിരിക്കാൻ വയ്യ. അതു കൊണ്ട് കോടതിവിധിയും അത് സൃഷ്ടിക്കുന്ന പ്രത്യേക സാഹചര്യങ്ങളും കണക്കിലെടുത്ത് വളരെ സംവേദനത്തോടെ വിലിരുത്തി സഭയുടെ വിശ്വാസ-വേദശാസ്ത്ര പ്രതികരണങ്ങൾ പ്രകടമാക്കേണ്ടതുണ്ട്.

ഈ വിഷയം സംബന്ധിച്ച വിലയിരുത്തലുകളിൽ സഭ ശ്രദ്ധിക്കേണ്ട പല മേഖലകളുണ്ട്. ക്രൈസ്തവസഭ ഒരു വിശ്വാസ സമൂഹമെന്ന നിലയിൽ ഈ വിഷയത്തെക്കുറിച്ച് പഠിക്കുവാൻ ശ്രമിക്കുമ്പോൾ തിരുവെഴുത്തുകളുടെ അടിസ്ഥാനത്തിൽ ഒരു വേദപുസ്തക കാഴ്ചപ്പാട് ഉണ്ടാകേണ്ടതാവശ്യമാണ്. എന്നാൽ നമ്മുടെ നിലപാടുറപ്പിക്കാൻ വേദപുസ്തകത്തെ കൂട്ടുപിടിക്കുന്നത് സമഗ്രതയില്ലാത്ത മാമൂൽ രീതിയിലാകരുത്. ഒപ്പം തന്നെ സഭയിൽ പ്രവർത്തിക്കുന്ന പരിശുദ്ധാത്മാവിന്റെ കാലികമായ വെളിപ്പെടുത്തലുകൾ നിഷേധിക്കുന്നതും ആയിരിക്കരുത്. തുറന്ന മനസ്സോടെ പരിശുദ്ധാത്മ പ്രേരണകൾ ഗ്രഹിച്ചാകണം സത്യന്വേഷണമെപ്പോഴും.

വി. വേദപുസ്തകത്തിൽ സ്വവർഗ്ഗ വിവാഹത്തെക്കുറിച്ച് പരാമർശമേയില്ല. കാരണം അത്തരത്തിലുള്ള ഒരു സ്ഥാപനം അന്ന് നിലവിലുണ്ടായിരുന്നില്ല. എന്നാൽ സ്വർഗ്ഗരതിയെക്കുറിച്ച് അതിൽ പരാമർശങ്ങളുണ്ട്. ഇന്ന് സ്വവർഗ്ഗരതിക്ക് ഇന്ത്യയിൽ നിയമാനുമതി ലഭിച്ചിരിക്കുകയാണ്. ക്രിസ്ത്യാനികൾക്ക് ബഹുഭൂരിപക്ഷമുള്ള മിക്ക പാശ്ചാത്യരാജ്യങ്ങളിലും ഇത് മുമ്പേ തന്നെ നിയമവിധേയമാക്കിയിട്ടുണ്ട്. സ്വവർഗ്ഗ വിവാഹത്തിനുള്ള സാധ്യതകൂടി തുറന്ന് കിട്ടിയിരിക്കുന്ന പശ്ചാത്തലത്തിൽ ലൈംഗിക വൈകൃതമെന്നോ, യാദൃശ്ചിക ലൈംഗിക വേഴ്ചയെന്നോ ഉള്ള നിലവിട്ട് ഇതൊരു സാമൂഹ്യ യാഥാർത്ഥ്യവും സ്ഥാപനവുമായി പരിണമിച്ചിരിക്കുകയാണ്. ഈ ചുറ്റുപാടിൽ തികഞ്ഞ യാഥാർത്ഥ്യബോധത്തോടെയായിരിക്കണം ഇത് സംബന്ധിച്ച് വേദപുസ്തക പഠനം തന്നെ നടത്തുന്നത്. ഒരു സാമൂഹിക യാഥാർത്ഥ്യമെന്ന നിലയിൽ പഠനത്തെ ഒഴിവാക്കുക സാധ്യമല്ല. ഈ പ്രതിഭാസത്തോട് വേദശാസ്ത്രപരമായി പ്രതികരിക്കാൻ സഭയെ ഒരുക്കുന്ന പഠനമായിരിക്കണം അത്.

സ്വവർഗ്ഗരതിയെ ഗൗരവതരമായ ഒരു കുറ്റകൃത്യമായിട്ടാണ് പഴയനിയമ ന്യായപ്രമാണം കാണുന്നത്. ഇതിലേർപ്പെടുന്നവർക്ക് വധശിക്ഷയാണ് പഴയനിയമ ശാസന (ലേവ്യ. 20:13). ഇതിനു കാരണം അത് പ്രകൃതി വിരു

ദ്ധവും മ്ലേച്ഛവും ദൈവിക സൃഷ്ടി നിയമങ്ങളെ അവ ഗണിക്കുന്നതുമാകയാൽ അധാർമ്മികവും നിഷിദ്ധവും ആണെന്നുള്ള കാഴ്ചപ്പാടായിരുന്നു. ലൈംഗിക വേഴ്ച സന്താനോല്പാദനത്തിന് ഉപയോഗപ്പെടണം എന്ന ചിന്ത പഴയ നിയമത്തിൽ ഉള്ളതായി ചൂണ്ടിക്കാണിക്കപ്പെടുന്നു (ഉല്പ. 1:28). അതിനുപകരിക്കാത്ത ലൈംഗിക വേഴ്ചകൾ ലൈംഗിക നിയമങ്ങൾക്ക് വിരുദ്ധമാണ്. പുരുഷബീജം വരും തലമുറയെ സംബന്ധിച്ച ദൈവിക വാഗ്ദത്ത നിർവ്വഹണത്തിനാവശ്യമായ ജീവൻ വഹിക്കുന്ന ദ്രവ്യമാകയാൽ ആ ലക്ഷ്യപ്രാപ്തിക്ക് അല്ലാതെയുള്ള ബോധപൂർവ്വമായ ബീജവിസർജ്ജനം ദൈവകോപ കാരണമാകും. പഴയ നിയമ കഥാപാത്രമായ ഓനാൻ സംഭോഗത്തിനിടയിൽ ലിംഗം പിൻവലിച്ച് ബാഹ്യ സ്ഖലനം വഴി ബീജം പാഴാക്കിയതിനാൽ അവന്റെ മേൽദൈവകോപം ജ്വലിച്ചു. അവന് ദൈവം നൽകിയ ശിക്ഷ മരണമായിരുന്നു (ഉല്പ. 38:4–10). അതുകൊണ്ട് സന്താനോത്പാദനത്തിന് ഉതകാതെയുള്ള രതിക്രീഡ ദൈവീക ക്രമത്തിന്റെ ലംഘന (violation) വും, അവിശുദ്ധ (abominable) വും പ്രകൃതിവിരുദ്ധ (perverse) വുമായി പഴയ നിയമം കാണുന്നു എന്ന് വിലയിരുത്തപ്പെടുന്നു (ലേവ്യ. 18:22). ഇതു കൂടാതെ യിസ്രായേൽ മക്കൾക്ക് വാഗ്ദത്ത നാടായ കനാനിൽ വിജാതീയരുടെ മത–ആരാധനാനുഷ്ഠാനങ്ങളുമായി ബന്ധപ്പെട്ട് സ്വവർഗ്ഗരതി നടത്തിയിരുന്നത് മ്ലേച്ഛമായി അനുഭവപ്പെടുകയും ചെയ്തു. ഇതിന്റെയൊക്കെ പശ്ചാത്തലത്തിൽ, പഴയ നിയമം സ്വവർഗ്ഗരതി അനുവദിക്കുന്നില്ലെന്നും, ദൈവകോപത്തിന് കാരണമാക്കുന്നതാണെന്നും ഉള്ള പൊതുചിന്തയാണ് സാധാരണ പ്രകടമാക്കാറുള്ളത്. സ്വവർഗ്ഗരതിയോടുള്ള കാഴ്ചപ്പാടിന് ആധാരമായ ലൈംഗികതയോടുള്ള സമീപനം തുറന്ന മനസ്സോടെ ആയിരിക്കണം. ലൈംഗികവികാരം നൽകിയത് സന്താനോല്പാദനത്തിന് മാത്രമാണെന്ന ചിന്ത പഴയ നിയമത്തിൽ കാണുന്നുണ്ടോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. ഉത്പത്തി പുസ്തകം ഹവ്വായെ സൃഷ്ടിച്ചതും ആദാമിന് ഭാര്യയായി നൽകിയതും സന്താനസൃഷ്ടിക്കായിരുന്നില്ല. ആദം ഏകനായിരുന്നതിനാൽ അവന് ഇണയും തുണയുമാകാനായിരുന്നു പ്രാഥമികമായും അവന്റെ ഏകാന്തത മാറ്റി ജീവിതത്തിൽ പങ്കാളിയും സഹായിയും ആകുവാനായിരുന്നു. ഈ അടുപ്പം നിലനിർത്തുന്നതിനും അവർ പരസ്പരാശ്രയത്തിൽ നിലനിൽക്കുന്നതിനും കൂടിയാണ് ലൈംഗിത നൽകിയത്. മക്കൾ ഉണ്ടാകുവാൻ മാത്രമായിരുന്നെങ്കിൽ അത്യാവശ്യമുള്ളവർക്കു മാത്രം ആവശ്യമുള്ളപ്പോൾ സാധിക്കുന്നതിനുള്ള മറ്റൊരു ക്രമീകരണം ഉണ്ടാകുമായിരുന്നു. അതുകൊണ്ട് ലൈംഗികത പുത്രോല്പാദനത്തിനു വേണ്ടി മാത്രം എന്ന ശുഷ്ക ചിന്തകയ്ക്ക് അപ്പുറമായി സ്ത്രീ പുരുഷ ബന്ധത്തിൽ പരസ്പരാകർഷണവും അഗാധമായ ബന്ധതീവ്രതയും അതുവഴിയുള്ള കൂട്ടായ്മയും നൽകുന്ന ഹർഷസംവർദ്ധകമായ ആത്മബന്ധത്തിനുള്ള ക്രമീകരണത്തിന്റെ ഭാഗം കൂടെയാണെന്ന് മനസ്സിലാക്കേണ്ടിയിരിക്കുന്നു.

ഓനാനെ ശുക്ലദുരുപയോഗത്തിനായിരുന്നില്ല ശിക്ഷിച്ചത് എന്നു നാം ശ്രദ്ധിക്കേണ്ടതുണ്ട്. തന്റെ പിതാവിന്റെ നിർദ്ദേശപ്രകാരം സ്വസഹോദരനോടുള്ള തന്റെ നിയമബാധ്യതാ നിർവ്വഹണത്തിൽ കൃത്രിമം ചെയ്ത് പ്രമാണലംഘനം നടത്തിയതിനാണ് അയാൾ ശിക്ഷിക്കപ്പെട്ടത്. ഓനാന്റെ രതിക്രിയ അക്കാലത്ത് ആരും ചെയ്യാത്ത നൂതന പാപരൂപമായിരുന്നെന്നു ചിന്തിക്കാൻ കഴിയില്ല. ഓനാന് താമാറിൽ ജനിക്കുന്ന ശിശു തനിക്കായിരിക്കില്ല, മരിച്ചുപോയ സഹോദരന്റെ പേരിലായിരിക്കുമല്ലോ എന്ന സ്വാർത്ഥചിന്തയാണ് അവൻ ദൈവശിക്ഷയേൽക്കാൻ യഥാർത്ഥ കാരണം. ഉല്പത്തി. 38:9–11 വരെയുള്ള ഭാഗം ഇതു വ്യക്തമാക്കുന്നു. ഇവിടെയും സന്താനോല്പാദനത്തിനല്ലാതെ ലൈംഗികത പാടില്ല എന്ന ധ്വനിയൊന്നുമില്ല. ലൈംഗികത അടിസ്ഥാനപരമായി അടുപ്പവും, കൂട്ടായ്മയും തീവ്രമാക്കുന്നതിനും നിലനിർത്തുന്നതിനുമുള്ള ഒരു ഈശ്വരവരദാനമായി മനസ്സിലാക്കേണ്ടതാണ്. സ്വവർഗ്ഗരതിക്ക് അക്കാലത്ത് ന്യായപ്രമാണം അനുവാദം നൽകിയിരുന്നില്ല എന്നതും വസ്തുതയാണ്.

ഒപ്പം തന്നെ ദൈവത്തിന് ഇഷ്ട ഭാജനങ്ങളായിരുന്ന പഴയനിയമത്തിലെ ചില കഥാപാത്രങ്ങൾ സ്വവർഗ്ഗരതി നടത്തിയിരുന്നതിന്റെ ചില സൂചനകൾ വേദപുസ്തകത്തിലുണ്ട്. ദാവീദും യോനാഥാനും തമ്മിലുള്ള ബന്ധത്തിൽ സ്വവർഗ്ഗരതിയുടെ സൂചന ഉള്ളതായിരുന്നെന്ന് ചിന്തിക്കുന്ന പഴയനിയമ പണ്ഡിതരുണ്ട്. അതിനു സൂചനയായി യോനാഥാൻ വധിക്കപ്പെട്ടപ്പോൾ ദാവീദിന്റെ വിലാപം അവർ ചൂണ്ടിക്കാണിക്കുന്നു. "യോനാഥാനേ, നീ എനിക്ക് എത്ര പ്രിയനായിരുന്നു! എന്നോടുള്ള നിന്റെ സ്നേഹം എത്ര അത്ഭുതകരമായിരുന്നു." അതു സ്ത്രീകളുടെ പ്രേമത്തെ വെല്ലുന്നതായിരുന്നല്ലോ. (2 ശമുവേൽ 2:25) ഇത് സ്വവർഗ്ഗരതിക്കു തെളിവെന്നു പറയാനാകില്ല. എന്നിരുന്നാലും സ്ത്രീ സ്നേഹത്തെ വെല്ലുന്ന പുരുഷന്മാർ തമ്മിലുള്ള സ്നേഹത്തിന്റെ സാധ്യതയുടെ സൂചനയായി ചൂണ്ടിക്കാണിക്കപ്പെടുന്നു. ചുരുക്കത്തിൽ സ്വവർഗ്ഗ രതിയെ പഴയനിയമവും ന്യായപ്രമാണവും അംഗീകരിക്കുന്നില്ലെങ്കിലും ലൈംഗികത സംബന്ധിച്ച് പഴയനിയമത്തിന്റെ സമീപനം ഒരു പുനർപഠനത്തിന് വിധേയമാകണം. സ്വവർഗ്ഗ വിവാഹം സംബന്ധിച്ച ചർച്ച തുടരാൻ ഈ തുറന്ന നിലപാട് പ്രധാനമാണ്.

സുവിശേഷങ്ങളിൽ കർത്താവ് സ്വവർഗ്ഗരതിയെ സംബന്ധിച്ച് നേരിട്ടുള്ള യാതൊരു പരാമർശവും നടത്തുന്നില്ല. ഈ വിഷയത്തെ യേശു അഭിസംബോധന ചെയ്യുന്നേയില്ല. പഴയനിയമ കാലത്ത് സ്വവർഗ്ഗരതിയുടെ അതിപ്രസരം കൊണ്ട് നശിപ്പിക്കപ്പെട്ടു എന്നു സംശയിക്കപ്പെടുന്ന 'സോദോം', 'ഗൊമോറ' എന്നീ നഗരങ്ങളുടെ നാശത്തെ ഒരു താരതമ്യത്തിനായി കർത്താവ് ഉദ്ധരിക്കുന്നുണ്ട്. എന്നാൽ ഈ പട്ടണങ്ങൾ നശിപ്പിക്കപ്പെട്ടത് അവയിലെ നിവാസികളുടെ പാപഫലങ്ങൾ കൊണ്ടാണ് എന്നല്ലാതെ അതു സംഭവിച്ചത് അവിടെ നടന്നിരുന്ന സ്വവർഗ്ഗരതിയുടെ അതിപ്രസരം കൊണ്ടാണെന്ന് അനുമാനിക്കാനുതകുന്ന സൂചനയൊന്നും കർത്തൃവചനത്തിൽ ഉള്ളതായി കാണുന്നില്ല. മാത്രമല്ല അനുതപിക്കാത്തവർക്ക് അതിലും വലിയ ശിക്ഷ ലഭിക്കുമെന്നും യേശു മുന്നറിയിപ്പു നൽകുന്നു. ഈ സാഹചര്യത്തിൽ സോദോം ഗൊമോറാകളുടെ നാശകാരണം എന്തായിരുന്നു എന്ന് അന്വേഷിക്കണം. ഉല്പത്തി

പുസ്തകത്തിൽ ആ നഗരവാസികളുടെ പാപം എന്തായിരുന്നു എന്ന് വെളിപ്പെടുത്തുന്നില്ല. പത്തു നീതിമാന്മാർ പോലും അവിടെ ഇല്ലാത്തതായിരുന്നു നാശകാരണമായി പറയുന്നത് (ഉല്പത്തി 1:8; 16:11). ഭയങ്കരമായ ദൈവകോപത്തിനും നാശത്തിനും കാരണമായ സ്ഥലം എന്ന സൂചനയും ഉണ്ട് (സെഫ. 2:9). ആ ഒരു തലത്തിലായിരിക്കണം കർത്താവ് ഈ നഗരത്തെ പരാമർശിക്കുന്നത്. ഹെസക്കിയേൽ പ്രവചനത്തിൽ അവരുടെ പാപത്തെക്കുറിച്ചു പറയുന്നത് "നിന്റെ സഹോദരിയായ സോദോമിന്റെ അകൃത്യം ഇതായിരുന്നു; ഗർവ്വും, സമൃദ്ധമായ ഭക്ഷണവും അത്യധികമായ അലസതയും അവൾക്കും അവളുടെ പുത്രിമാർക്കും ഉണ്ടായിരുന്നു. ദരിദ്രനെയും പാവപ്പെട്ടവനെയും അവർ സഹായിച്ചതുമില്ല" (16:49) ജീവിതത്തിൽ നീതിയും മിതത്വവും, കരുതലും ഇല്ലാതിരുന്നതിനാലാണ് സോദോമ്യർ നശിക്കാൻ കാരണമായത് എന്നാണ് ഹെസക്കിയേലിന്റെ ഭാഷ്യം. സ്വവർഗ്ഗ രതിയുടെ പേരിലായിരുന്നു ഇതെന്ന് അനുമാനിക്കാനാവില്ല. ദൈവഭയമില്ലാത്ത, ഹൃദയശൂന്യമായ ചൂഷണവും, ധൂർത്തും, ഗർവ്വും, അലസതയും പതിതരോടുള്ള നിന്ദയും കരുതലില്ലായ്മയും പാരമ്യതയിലെത്തിയ സമൂഹത്തിന്റെ പര്യായങ്ങളാണ് സോദോമും ഗൊമോറയും. അവയുടെ നാശം ഈ ദുഃസ്ഥിതി നിലനിൽക്കുന്ന ഏതു നഗരത്തിനും വന്നു ചേരുമെന്നുള്ള സൂചനയും മുന്നറിയിപ്പുമാണിവിടെ. അല്ലാതെ സ്വവർഗ്ഗ പ്രണയികൾക്കുള്ള ശിക്ഷയായി മാത്രം ഇതിനെ കാണാനാവില്ല. സോദോമിന്റെ നാശത്തെ പരാമർശിക്കുന്ന ക്രിസ്തുവിന്റെ വാക്കുകളിൽ ആ നഗരത്തിന്റെ വിനാശഹേതു സ്വവർഗ്ഗരതിക്കുള്ള ശിക്ഷയായിരുന്നു എന്ന സൂചനയില്ല (മത്താ. 10:15; 23,24; മർക്കോസ് 6:11; ലൂക്കോസ് 10:12; 17:29; 2 പത്രോസ് 2:6; വെളിപാട് 11:8).

സ്വവർഗ്ഗരതി എന്നത് ഏതൊരു സമൂഹത്തിലും ഒരു സൂക്ഷ്മ ന്യൂനപക്ഷത്തിന്റെ ലൈംഗിക ശീലമാണെന്നും നാം ധരിക്കേണ്ടതുണ്ട്. അത്തരമൊരു ചെറുവിഭാഗം ഒരിക്കലും സമൂഹത്തിന് ഒരു ഭീഷണിയായി ശക്തിപ്പെടാറുമില്ല. അങ്ങനെ ഒരു വിഭാഗം സോദോമിലും ഉണ്ടായിരുന്നു.അവരാണ് ലോത്തിന്റെ ഭവനത്തിൽ പ്രശ്നത്തിന് പോയത് (ഉല്പ. 19). എന്നാൽ ഇത്തരക്കാർക്ക് ഒരു സമൂഹത്തിലെ ധാർമ്മിക ക്രമം തകർത്ത് സമൂഹത്തിന്റെ മുഴുവൻ നാശത്തിനു കാരണമാകുംവിധം ദൈവകോപം സൃഷ്ടിക്കുവാനുള്ള സാഹചര്യവും ഉണ്ടാകുമോ എന്നതാണ് സംഗതമായ ചോദ്യം.

വി. പൗലോസിന്റെ ലേഖനങ്ങളിൽ ഈ വിഷയം പരാമർശവിധേയമാകുന്നുണ്ട്. സ്വവർഗ്ഗരതിക്കാർ ദൈവരാജ്യത്തിൽ കടക്കുകയില്ലെന്ന് അദ്ദേഹത്തിന് ഉറപ്പാണ് (1 കൊരി. 6:9; 1 തീമോ. 1:10). സ്വവർഗ്ഗരതിയെയും ദൈവരാജ്യത്തിൽ പ്രവേശനം നിഷേധിക്കുന്ന തരത്തിലുള്ള പാപങ്ങളുടെ പട്ടികയിൽ അദ്ദേഹം ഉൾപ്പെടുത്തിയിരിക്കുന്നു ഇതിന്റെ അടിസ്ഥാനത്തിൽ സ്വവർഗ്ഗലൈംഗികതയെ ക്രമവിരുദ്ധം, പാപം എന്നീ നിലകളിൽ പരിഗണിക്കുന്ന പൊതു ക്രിസ്തീയ പാരമ്പര്യം പൗലോസിന്റെ കാഴ്ചപ്പാടിൽ അധിഷ്ഠിതമാണ്. എന്നാൽ പൗലോസിന്റെ ഈ പരാമർശങ്ങൾ അദ്ദേഹത്തിന്റെ തന്നെ വേദശാസ്ത്ര ചട്ടക്കൂട്ടിൽ വിചിന്തനത്തിന് വിധേയമാക്കേണ്ടതുണ്ടോ എന്ന് ചിന്തിക്കാം.

പൗലോസിനെ സംബന്ധിച്ചിടത്തോളം സ്വവർഗ്ഗ ലൈംഗികത മാത്രമല്ല എതിർലിംഗലൈംഗികത പോലും പൂർണ്ണ അംഗീകാരമുള്ളതല്ല. എല്ലാവരും തന്നേപ്പോലെ അവിവാഹിതർ ആയിത്തീരുന്നതിലാണ് അദ്ദേഹത്തിന് താല്പര്യം. എന്നാൽ അതിന് കഴിയാതെ കാമവികാരത്തിൽ എരിപിരികൊള്ളുന്നവർക്ക് മറ്റൊരു സാദ്ധ്യത കാണാത്തതിനാൽ വിവാഹം അനുവദിക്കുന്നു എന്നു മാത്രം. ഈ തത്വം ഇവിടെ പ്രയോഗിച്ചാൽ എതിർലിംഗലൈംഗികതയും സാധിക്കാത്തവർക്ക് ലൈംഗിക തൃഷ്ണയുടെ പരിഹാരത്തിനു പോംവഴി പൗലോസ് നിർദ്ദേശിക്കുമെന്ന് നമുക്കനുമാനിക്കാം. നൈസർഗ്ഗിക ലൈംഗിക വികാരത്തിന്റെ സ്പന്ദനത്തിന് ശമനം വരുത്തുവാൻ നിയമപ്രകാരമുള്ള ഒരു മാർഗ്ഗം കണ്ടു പിടിക്കേണ്ടതായി വരുന്നു. തനി സ്വവർഗ്ഗ ലൈംഗികതക്കാർക്ക് ബ്രഹ്മചാരിത്വത്തിനോ, എതിർലിംഗ വിവാഹത്തിനോ സാധിക്കില്ല എന്നതാണ് പരമാർത്ഥം. മനഃശാസ്ത്ര പഠനങ്ങൾ ഇതാണ് കണ്ടെത്തിയിരിക്കുന്നത്. ഇതിനുള്ള പരിഹാരം എന്നത് അവർക്ക് ലൈംഗിക ജീവിതം എങ്ങനെ സാധിക്കാം എന്നതാണ് വി. പൗലോസ് പൊതുതത്വങ്ങൾ സിദ്ധാന്തിക്കുന്ന വ്യക്തിയാണ്. എന്നിരുന്നാലും സാഹചര്യം കണക്കിലെടുത്ത് പരിഹാരം കണ്ടെത്തണം എന്ന് ചിന്തിക്കുന്ന ആളുമാണ്. സ്വന്തം സമീപനരീതിയനുസരിച്ച് സ്വവർഗ്ഗ ലൈംഗികതയ്ക്ക് എതിരാകുവാൻ അദ്ദേഹത്തിന് സാധിക്കുമെന്ന് തോന്നുന്നില്ല.

വി. പൗലോസിനെ സംബന്ധിച്ചിടത്തോളം ഈ ലോകത്തിൽ സംഭവിച്ചിരിക്കുന്ന പാപത്തിന്റെ സമഗ്ര സ്വാധീനത്തിന്റെ ഫലമാണ് സ്വവർഗ്ഗരതി പോലുള്ള പ്രതിഭാസങ്ങൾ. മനുഷ്യനിലെ ആസക്തികൾ, അക്രമങ്ങൾ, അനീതി, താളപ്പിഴകൾ മുതലായവയ്ക്കൊക്കെ കാരണം പലപ്പോഴും മനുഷ്യന്റെ മേലുള്ള പാപത്തിന്റെ വാഴ്ചയാണ്. ഇവിടെ പൗലോസ് സ്വവർഗ്ഗരതിയും ഈ സ്വാധീനത്തിൽ സംഭവിക്കുന്നു എന്നാണ് ചിന്തിക്കുന്നത്. അദ്ദേഹം ഈ സ്വഭാവ ഭ്രംശത്തിന് കാരണം അന്വേഷിക്കുകയാണ്. ഒരാൾ പ്രകടമാക്കുന്ന വൈകൃതങ്ങളുടെ കാരണം പലപ്പോഴും ആ വ്യക്തിയിൽത്തന്നെ തേടിയിട്ടുകാര്യമില്ല. മനുഷ്യന്റെമേൽ തലമുറകളായി ആധിപത്യം ചെലുത്തുന്ന പാപശക്തിയാണ് യഥാർത്ഥ പ്രതി. ഇവിടെ ഒരു വ്യക്തിയെ യുക്തിയെ അതിന്റെ പേരിൽ ഒറ്റപ്പെടുത്തുവാൻ പൗലോസിന്റെ റോമാ ലേഖനം തയ്യാറല്ല. നേരെമറിച്ച് ഇതിനെല്ലാം കാരണമായ പാപത്തിൽ നിന്ന് സ്വതന്ത്രമാകുവാൻ ക്രിസ്തുവിൽ മനുഷ്യവർഗ്ഗം മുഴുവൻ പുതുക്കത്തിലെത്തേണ്ടിയിരിക്കുന്നു. അതിനുവേണ്ടിയുള്ള ഞരക്കത്തിലാണ് സൃഷ്ടി മുഴുവനും. അതുകൊണ്ട് ആ ക്രിയ പൂർത്തിയാകുന്നതുവരെ വൈകാരിക ജീവിതത്തിൽ ലൈംഗികതയും അതിന്റെ മാർഗ്ഗഭ്രംശമായ സ്വവർഗ്ഗരതിയുമൊക്കെ നിലനിൽക്കുന്നു എന്നതാണ് പൗലോസിന്റെ അനുമാനം.

വേദപുസ്തകം ഹ്രസ്വകാല ലൈംഗികബന്ധത്തെ അടിസ്ഥാനപരമായി നിരാകരിക്കുന്നു. അതിനെയാണ് വ്യഭിചാരം എന്ന പദം കൊണ്ട് ബൈബിൾ അർത്ഥമാക്കുന്നത്. സ്ത്രീയെ മോഹത്തോടെ നോക്കുന്നത്

*ശേഷം 44-ാം പേജിൽ*

## 63rd Anniversary

**04-09-2009**

*In Everlong Memory of*

# Mr. M. G. ZACHARIAH



Oct. 2, 1902 — Sept. 4, 1946

Baboo/Baby, Chrlie/Saro, Alex/Prema,
Grand Children & Great Grand Children
Mannil Zach Bhavan
Thekkemala
Kozhencherry

മാത്യൂസ് ബർന്നബാസ് മെത്രാപ്പോലീത്ത

# ആത്മാവിൽ ദരിദ്രരായോർ ഭാഗ്യവാന്മാർ സ്വർഗ്ഗരാജ്യം അവർക്കുള്ളത്

(വി. മത്താ. 5:3)

ക്രിസ്തീയ ജീവിതത്തിലെ പ്രധാനമായ സുകൃതമാണ് സ്നേഹം. ആ സ്നേഹത്തിലേക്ക് നമ്മെ നയിക്കുന്നത് ആത്മാവിലുള്ള ദാരിദ്ര്യമാണ്. അതിനാൽ ആത്മാവിലുള്ള ദാരിദ്ര്യം ഏറ്റവും പ്രാധാന്യമർഹിക്കുന്നു.

**I. എന്താണ് ആത്മാവിലുള്ള ദാരിദ്ര്യം?**

ഇതിൽ രണ്ടു കാര്യങ്ങൾ അടങ്ങിയിരിക്കുന്നു. 1) ആത്മീയമായി പലതും നമുക്ക് ഇല്ലെന്ന ബോധം 2) നമുക്കുള്ളതെല്ലാം ദൈവത്തിന്റെ സൗജന്യ ദാനമാണെന്ന ദർശനം "എല്ലാ നല്ല ദാനവും, തികഞ്ഞപരമൊക്കെയും ഉയരത്തിൽ നിന്ന് വെളിച്ചങ്ങളുടെ പിതാവിങ്കൽ നിന്ന് ഇറങ്ങിവരുന്നു" (വി. യാക്കോ. 1:17) എന്ന് വി. യാക്കോബ് പറയുന്നു "താൻ (ദൈവം) എല്ലാവർക്കും ജീവനും, ശ്വാസവും സകലവും നൽകുന്നവനാകയാൽ, വല്ലതിനും മുട്ടുള്ളവൻ എന്നപോലെ, മനുഷ്യകൈകളാൽ ശുശ്രൂഷ ആവശ്യപ്പെടുന്നില്ല... അവനിലല്ലോ നാം ജീവിക്കുകയും ചരിക്കുകയും ഇരിക്കുകയും ചെയ്യുന്നത്" (അപ്പോ. 17:25-28) എന്നും ലഭിച്ചതല്ലാതെ നിനക്കു എന്തുള്ളു" എന്നും (1 കൊരി 4:7) വി. പൗലോസ് പറയുന്നു. നന്മ ചെയ്യുന്നതിനുള്ള ആഗ്രഹം പോലും, ദൈവത്തിൽ നിന്ന് വരുന്നു എന്നും അദ്ദേഹം പറയുന്നു. "ഇച്ഛിക്കയെന്നതും, പ്രവർത്തിക്കയെന്നതും നിങ്ങളിൽ ദൈവമല്ലൊ തിരുവുള്ളമുണ്ടായിട്ടു പ്രവർത്തിക്കുന്നത്." (ഫിലി. 2:13)

ദൈവത്തെ പിരിഞ്ഞ് നാം ഏതു മില്ലാ നമുക്ക് ഒന്നുമില്ല, നമുക്ക് ഒന്നും സാദ്ധ്യവുമല്ല. എന്നാൽ ദൈവത്തിൽ കൂടി നാം സർവ്വവുമാണ് നമുക്ക് സർവ്വവും ഉണ്ട്, നമുക്ക് സർവ്വവും സാദ്ധ്യവുമാണ്.

> ദൈവം തന്ന കഴിവുകൾ മാത്രമാണ് ഏവർക്കുമുള്ളതെന്ന ചിന്തയുള്ളപ്പോൾ ഏറ്റം താണവരെയും ബഹുമാനിക്കുവാൻ നമുക്ക് സാധിക്കും.

**VI. ആത്മാവിലുള്ള ദാരിദ്ര്യത്തിന് ചില ഉദാഹരണങ്ങൾ**

**1) ദാവീദ് രാജാവ്**

കാട്ടു മൃഗങ്ങളിൽ നിന്നും, ശത്രുക്കളിൽ നിന്നും തന്നെ രക്ഷിച്ചത്, ദൈവമാമെന്ന് ദാവീദ് വിശ്വസിച്ചിരുന്നു. താൻ ഏതുമില്ലെന്നും ദൈവം തന്റെ സർവ്വസ്വവുമാണെന്നും ദാവീദ് ചിന്തിച്ചിരുന്നു. അതുകൊണ്ടാണ്, തക്ക അവസരം ലഭിച്ചിട്ടും ദാവീദ് കൊല്ലാതിരുന്നത്, ദൈവതിരുമുമ്പാകെ താൻ ഏതുമില്ലെന്ന ബോദ്ധ്യമുണ്ടായിരുന്നതുകൊണ്ടാണ് ഒരു സാധാരണക്കാരനെപോലെ, ദാവീദ് പെട്ടകത്തിന്റെ മുമ്പാകെ നൃത്തം ചെയ്തത്. തന്റെ ഭക്തിപാരമ്യം കൊണ്ടാണ് മനോഹരമായ ഒരു ആലയം ദൈവത്തിന് പണിയണമെന്ന് ആഗ്രഹിച്ചതും ദേവാലയ നിർമ്മാണത്തിനായി ധാരാളം സ്വർണ്ണവും വെള്ളിയും വിലയേറിയ

മരവും ദാവീദ് സമർപ്പിച്ചു.അനന്തരം ദാവീദ് പ്രാർത്ഥനയിൽ പറഞ്ഞത് ശ്രദ്ധേയമാണ്. "യഹോവേ, മഹത്വവും, ശക്തിയും, തേജസ്സും, യശസ്സും മഹിമയും നിനക്കുള്ളത് സ്വർഗ്ഗത്തിലും ഭൂമിയിലുള്ളതൊക്കെയും നിനക്കുള്ളത്. യഹോവേ രാജത്വം നിനക്കുള്ളതാകുന്നു. നീ സകലത്തിനും മീതെ തലവനായിരിക്കുന്നു. ധനവും ബഹുമാനവും നിങ്കൽ നിന്ന് വരുന്നു. നീ സകലവും ഭരിക്കുന്നു. ശക്തിയും ബലവും, നിന്റെ കൈയ്യിൽ ഇരിക്കുന്നു. സകലത്തെയും വലുതാക്കുന്നതും, ശക്തീകരിക്കുന്നതും നിന്റെ പ്രവൃത്തിയാകുന്നു... സകലവും, നിങ്കൽ നിന്നല്ലൊ വരുന്നത്. നിന്റെ കൈയിൽ നിന്ന് വാങ്ങി, ഞങ്ങൾ നിനക്ക് തന്നതേയുള്ളൂ " (1 ദിന. 29:11-14)

**2) ദൈവമാതാവായ കന്യകമറിയാം**

ഏറ്റവും താണ നിലയിലായിരുന്ന മറിയാമിനെ, ഏറ്റവും ഉയർന്ന നിലയിലായിരുന്ന ഏലിസബേത്ത് പുകഴ്ത്തി പറഞ്ഞു മറിയാം ഏറ്റവും ദരിദ്രയായിരുന്നു. യേശുക്കുഞ്ഞിനെ യേറുശലേം പള്ളിയിൽ കാഴ്ചയണയ്ക്കുന്നതിന് കൊണ്ടുപോയപ്പോൾ, ഒരു ആട്ടിൻകുട്ടിയെ ബലി അർപ്പിക്കുന്നതിനുള്ള കഴിവില്ലാത്തതിനാൽ രണ്ടു പ്രാവിൻകുഞ്ഞുങ്ങളെയാണ് കൊണ്ടു പോയത് (വി. ലൂക്കോ. 2:22-24). മറിയാം ചെറുപ്പക്കാരിയുമായിരുന്നു അതേ സമയത്ത് ഏലിസബേത്ത് ഒരു പുരോഹിതന്റെ ഭാര്യയും, വൃദ്ധയും, സൽസ്വഭാവത്തിൽ പേര് ലഭിച്ചവളുമായിരുന്നു. (വി. ലൂക്കോ. 2) എലിസബേത്ത് മറിയാമിനെ പുകഴ്ത്തിപറഞ്ഞത് ഇപ്രകാരമാണ് "സ്ത്രീകളിൽ നീ അനുഗ്രഹിക്കപ്പെട്ടത്. എന്റെ കർത്താവിന്റെ മാതാവ് എന്റെ അടുക്കൽ വരുന്ന ഭാഗ്യം എനിക്ക് എവിടെ നിന്നുണ്ടായി?..... കർത്താവ് തന്നോടു അരുളിച്ചെയ്തതിന് നിവൃത്തിയുണ്ടാകുമെന്ന് വിശ്വസിച്ചവൾ ഭാഗ്യവതി" (വി. ലൂക്കോ. 1:42-43) ഇത് കേട്ടാൽ ആരും നിഗളിക്കും എന്നാൽ മറിയാം നിഗളിക്കാതെ സ്വയം താഴ്ത്തി, ദൈവത്തെ മഹത്വപ്പെടുത്തി പറഞ്ഞു. "എന്റെ ആത്മാവു എന്റെ രക്ഷിതാവായ ദൈവത്തിൽ ഉല്ലസിക്കുന്നു. അവൻ തന്റെ ദാസിയുടെ താഴ്ചയെ കടാക്ഷിച്ചിരിക്കുന്നുവല്ലോ" (വി. ലൂക്കോ. 1:46-48)

മറിയാമിന്റെ ആത്മാവിലുള്ള ദാരിദ്ര്യം ദൈവഹിതത്തിന് സ്വയം സമർപ്പിക്കുന്നതിനും സഹായിച്ചു "ഇതാ ഞാൻ കർത്താവിന്റെ ദാസി (അടിമപ്പെണ്ണ്) നിന്റെ വാക്കുപോലെ എനിക്ക് ഭവിക്കട്ടെ" (വി. ലൂക്കോ. 1:38) എന്ന് അവർ പറഞ്ഞു.

**3) യോഹന്നാൻ സ്നാപകൻ**

അനേകർ യോഹന്നാനിൽ നിന്ന് സ്നാനമേറ്റപ്പോൾ, ഒരു സംഘം അവന്റെ അടുക്കൽ ചെന്ന് അവനോട് ചോദിച്ചു, അവൻ ക്രിസ്തുവാണോ എന്ന്. "അല്ല" എന്ന് അവൻ ഉറപ്പിച്ചു പറഞ്ഞു. "യിരമ്യാവോ", "ആ പ്രവാചകനോ" എന്ന് ചോദിച്ചപ്പോഴും "അല്ല" എന്ന് പറഞ്ഞു. "കർത്താവിന്റെ വഴി നേരെയാക്കുവിൻ" എന്ന് മരുഭൂമിയിൽ വിളിച്ചു പറയുന്നവന്റെ ശബ്ദം ആകുന്നു ഞാൻ" (വി. യോഹ. 1:23) എന്ന് യോഹന്നാൻ പറഞ്ഞു.

ദൈവം വൻകാര്യങ്ങൾ നമ്മിൽ കൂടി പ്രവർത്തിപ്പിക്കുമ്പോൾ, നമ്മിൽ ഈ വിനയമുണ്ടെന്ന് ചിന്തിക്കുന്നത് കൊള്ളാം.

**4) വി. പത്രോസ് ശ്ലീഹാ**

പിറവിയിലേ മുടന്തനായവനെ വി. പത്രോസ് സൗഖ്യമാക്കിയതിൽ ജനം അത്ഭുതപ്പെട്ടു. എന്നാൽ വി. പത്രോസ് സ്വയം വിനയപ്പെട്ട് പറഞ്ഞ് ഇസ്രയേൽ പുരുഷന്മാരേ, ഇതിൽ ആശ്ചര്യപ്പെടുന്നതെന്ത്? ഞങ്ങളുടെ സ്വന്തശക്തികൊണ്ടോ, ഭക്തികൊണ്ടോ ഇവനെ സൗഖ്യമാക്കിയെന്നപോലെ ഞങ്ങളെ ഉറ്റുനോക്കുന്നതുമെന്ത്?

.....അവന്റെ (യേശുക്രിസ്തുവിന്റെ) നാമത്തിൽ, അവന്റെ നാമം തന്നേ, നിങ്ങൾ കാണുകയും കേൾക്കുകയും ചെയ്യുന്ന ഇവൻ, സൗഖ്യം പ്രാപിപ്പാൻ കാരണമായി തീർന്നു (അപ്പോ. 3:12-16) ഈ വിനയം നമുക്കുണ്ടോ?

**5) വി. പൗലോസ് ശ്ലീഹ**

അദ്ദേഹം പറയുന്നു "ഞാൻ ആകുന്നത് ദൈവ കൃപയാലാകുന്നു. എന്നോടുള്ള അവന്റെ കൃപ വ്യർത്ഥമായതുമില്ല. അവരെല്ലാവരെക്കാളും ഞാൻ അദ്ധ്വാനിച്ചിരിക്കുന്നു. എന്നാൽ ഞാനല്ല, എന്നോടു കൂടെയുള്ള ദൈവകൃപയത്രെ" (1 കൊരി. 15:10) ഈ വിനയം നമ്മിൽ ഉണ്ടോ?

**ആത്മാവിലുള്ള ദാരിദ്ര്യത്തിൽ നിന്നുണ്ടാകുന്ന സൽഫലങ്ങൾ**

1) ദൈവം തന്ന കഴിവുകൾ മാത്രമാണ് ഏവർക്കുമുള്ളതെന്ന ചിന്തയുള്ളപ്പോൾ ഏറ്റം താണവരെയും ബഹുമാനിക്കുവാൻ നമുക്ക് സാധിക്കും.

2) ദൈവം തന്ന കഴിവുകൾ നമ്മുടെ അയോഗ്യതയിൽ, പൊതുവിന്റെ നന്മ തന്നതാണെന്ന ചിന്തയുള്ളപ്പോൾ, സ്വാർത്ഥരഹിതമായി മറ്റുള്ളവരെ സഹായിപ്പാൻ കഴിയും.

3) പൊതുവിന്റെ നന്മയ്ക്കായി ദൈവം കൊടുത്തിരിക്കുന്ന കഴിവുകളാണെന്ന് ചിന്തിക്കുമ്പോൾ, നമ്മെക്കാൾ കഴിവുകൾ അധികമുള്ളവരെക്കുറിച്ച് അവരോടും അസൂയയുണ്ടാകയില്ല.

4) സകല കഴിവുകളും ദൈവമാണ് തരുന്നതെന്ന ചിന്തയുള്ളപ്പോൾ, സ്വന്ത നേട്ടങ്ങളെക്കുറിച്ച് നിഗളിക്കുവാനോ മറ്റുള്ളവരുടെ സ്തുതിയും അംഗീകരണവും ആഗ്രഹിക്കുവാനോ ഇടയാകയില്ല.

5) ദൈവം തന്ന കഴിവുകളാണ് നമുക്കുള്ളതെന്ന ചിന്തയുണ്ടാകുമ്പോൾ, ദൈവത്തോടു നമുക്ക് നന്ദിയും സ്നേഹവും ഉണ്ടാകും. ദൈവത്തോടുള്ള സ്നേഹമുണ്ടാകുമ്പോൾ തന്നെ അനുസരിക്കുകയും തന്റെ മഹത്വത്തിനായി ജീവിക്കുകയും ചെയ്യും (വി. മത്താ. 5:16)

6) ആർക്കെങ്കിലും എന്തെങ്കിലും കുറവുണ്ടെങ്കിൽ ദൈവം കൊടുത്തതിന്റെ കുറവാണെന്ന് ചിന്തിക്കുന്നവർ അവരെ പരിഹസിക്കുകയോ കുറ്റപ്പെടുത്തുകയോ ചെയ്യുകയില്ല.

7) സർവ്വശക്തിയുടെയും ബുദ്ധിയുടെയും ഉടവിടം ദൈവമാണെന്ന് ഗ്രസിക്കുന്നവർ ദൈവാശ്രയത്തോടും സൂക്ഷ്മതയോടും എല്ലാം ചെയ്യും.

ആത്മാവിൽ ദരിദ്രരായവരുടെ ഭാഗ്യത്തിന് അതിരില്ല. എല്ലാ നന്മകളും ആത്മാവിലുള്ള ദാരിദ്ര്യത്തിൽ നിന്ന് ഉളവാകുന്നു. വി. മത്താ. 5:3-ൽ "എത്രയോ ഭാഗ്യവാന്മാർ" എന്ന് പുതിയ പരിഭാഷയിൽ പറയുന്നത് അർത്ഥവത്താണ് ആത്മാവിലുള്ള ദാരിദ്ര്യത്തിന് നാം പ്രഥമവും പ്രധാനവുമായ പ്രാധാന്യം നൽകേണ്ടതല്ലേ? ■

Guest



**പി. പരമേശ്വരൻ**
(ഡയറക്ടർ, ഭാരതീയ വിചാര കേന്ദ്രം)

# നമ്മുടേത് സമന്വയത്തിന്റെ സംസ്ക്കാരം

മലങ്കര ഓർത്തഡോക്സ് സഭയുടെ ഔദ്യോഗിക മുഖപത്രമായ 'മലങ്കരസഭ' യിൽ 'ഗസ്റ്റ് കോളത്തിൽ പ്രസിദ്ധീകരിക്കുന്നതിന് ഒരു ലേഖനം ആവശ്യപ്പെട്ടു കൊണ്ട് ചീഫ് എഡിറ്റർ ഫാ. സാബു കുറിയാക്കോസച്ചന്റെ കത്തു കിട്ടിയപ്പോൾ വളരെ സന്തോഷം തോന്നി. "താല്പര്യമുള്ള ഏതു വിഷയമായാലും സന്തോഷമാണ്" എന്നതായിരുന്നു മുഖ്യ കാരണം. കാര്യം വളരെ എളുപ്പമാണെന്ന് ആദ്യം തോന്നി. എഴുതാൻ തുടങ്ങിയപ്പോൾ അത്ര എളുപ്പമല്ലെന്നും അനുഭവപ്പെട്ടു. വിരുന്നുകാരനെ വീട്ടിലേക്ക് ക്ഷണിച്ച് എന്തും ചെയ്യാനുള്ള സ്വാതന്ത്ര്യം നൽകുന്നത് ആതിഥേയന്റെ ഉദാത്മനസ്കതയാണ്. പക്ഷേ അതിഥിയുടെ മേൽ അത് കനത്ത ഭാരം അർപ്പിക്കുന്നു. യോഗ്യനായ അതിഥി ആതിഥ്യ മര്യാദകൾ കൃത്യമായും പാലിക്കണല്ലോ. അതിർത്തിരേഖ വളരെ വലുതാണ്. അത് ലംഘിക്കാൻ പാടില്ല. മറ്റൊരു വിഷയം എന്തും എഴുതാൻ സ്വാതന്ത്ര്യമുണ്ടെങ്കിലും എഴുത്തിന്റെ കാലയളവിൽ ഉള്ളിൽ നിറഞ്ഞു നിൽക്കുന്ന വികാര വിചാരങ്ങളുടെ ഒരു പരിഛേദമായിരിക്കുമല്ലോ സ്വാഭാവികമായും രേഖപ്പെടുത്തേണ്ടിവരിക.

പത്രാധിപർ പ്രകടിപ്പിച്ച ഔദാര്യം ഭാരതീയ സംസ്ക്കാരത്തിന്റെ സഹജമായ ആതിഥ്യ മര്യാദയുടെ ഭാഗമാണ്. "അതിഥി ദേവോ ഭവ" എന്നത് ഭാരതത്തിന്റെ മുദ്രാവാക്യമാണല്ലോ. ഭാരതത്തെപ്പോലെ ഇത്രയധികം അതിഥികളെ സ്നേഹാദരപൂർവ്വം സ്വീകരിച്ച മറ്റൊരു നാടില്ല. അതിഥികളെ മാത്രമല്ല പലപ്പോഴും അക്രമികളെപ്പോലും. പക്ഷേ അവരെയെല്ലാം പൂർണ്ണമായോ ഭാഗീകമായോ ഉൾക്കൊള്ളാനും വിരുന്നുകാരെ വീട്ടുകാരാക്കി മാറ്റാനും ഭാരതത്തിനുള്ള കഴിവ് അസാമാന്യമാണ്. അക്രമികളായി വന്നവരെപ്പോലും വലിയൊരളവുവരെ, അവരുടെ തനിമ നശിപ്പിക്കാതെ, ആത്മസാൽക്കരിക്കാൻ ഭാരതീയ സംസ്ക്കാരത്തിന് കഴിഞ്ഞിട്ടുണ്ട്. അത്ഭുതകരവും അന്യാദൃശവുമാണ് ഈ സവിശേഷത. സ്വന്തം നാട്ടിൽ നിന്ന് ആട്ടി ഓടിക്കപ്പെട്ട് അഭയം തേടി ഭാരതത്തിലെത്തിയ ഒരുപടി യഹൂദന്മാരെ രണ്ടായിരം വർഷം പാർപ്പിക്കുകയും തൊഴിൽ ചെയ്യാനും പണം സമ്പാദിക്കാനും സഹായിക്കുകയും ഒടുവിൽ സ്വതന്ത്ര ഇസ്രയേൽ നിലവിൽ വന്നപ്പോൾ ഒരു പോറൽ പോലുമേൽപിക്കാതെ യാത്ര അയയ്ക്കുകയും ചെയ്യാൻ കഴിഞ്ഞ പാരമ്പര്യം ഭാരതത്തിന്റേതു മാത്രമാണ്.

പിന്നീടൊരാറു നൂറ്റാണ്ടിനു ശേഷം പേർഷ്യയിൽ നിന്ന് സ്വന്തം മതം അനുസരിച്ച് ജീവിക്കാനുള്ള അവകാശം നഷ്ടപ്പെട്ട പാലസ്തീനികൾ രണ്ടുമൂന്നു കപ്പലുകളിലായി വന്നിറങ്ങിയത് ഇന്നത്തെ ഗുജറാത്തിൽപ്പെട്ട സൗരാഷ്ട്രത്തിലാണ്. അവിടത്തെ രാജാവ് അവരെ സ്നേഹപൂർവ്വം സ്വീകരിച്ചു. അഗ്നിയെ ആരാധിച്ചുകൊണ്ടും ഉപജീവനമാർഗ്ഗം ഉറപ്പുവരുത്തിക്കൊണ്ടും തങ്ങൾക്ക് കഴിഞ്ഞ് കൂടുവാൻ ആവശ്യമായ സ്ഥലവും സംരക്ഷണവും മാത്രമേ അവർ ആവശ്യപ്പെട്ടുള്ളു. രാജാവ് അത് സസന്തോഷം ഉറപ്പു നൽകി. മനോഹരമായ ഒരു കഥയുണ്ട്. പാർസികളുടെ നേതാവിന് രാജാവ് ഒരു പാത്രത്തിൽ ചൂടുള്ള പാൽ കുടിക്കാൻ കൊടുത്തു. ബുദ്ധിമാനായ പാർസി തലവൻ, മുൻകൂട്ടികരുതിയിരുന്ന പഞ്ചസാര ആ പാലിലിട്ട് രാജാവുമായി പങ്കുവെച്ചു. അത് ഒരു പ്രതീകമായിരുന്നു. പാലിൽ പഞ്ചസാരപോലെ ലയിച്ചു ചേർന്ന് ഈ നാട്ടുകാരുമായി ഇവിടുത്തെ സംസ്ക്കാരവുമായി ഇണങ്ങി ചേർന്ന് ഞങ്ങൾ ജീവിച്ചുകൊള്ളാം. ആ വാക്ക് അവർ ഇന്നും പാലിക്കുന്നു. 5 ലക്ഷത്തിൽ താഴെമാത്രമാണ് പാഴ്സികളുടെ ജനസംഖ്യ. അവർ പ്രത്യേക അവകാശങ്ങളൊന്നും ഇതേവരെ ആവശ്യപ്പെട്ടിട്ടില്ല. അതേ സമയം ഏറ്റവും പ്രമുഖരായ വ്യവസായികളേയും ശാസ്ത്രജ്ഞരേയും രാഷ്ട്ര-ഭക്തരേയും കലാകാരന്മാരേയും അവർ ഭാരതത്തിന് പ്രദാനം ചെയ്തു. ഒരു പാർസിപോലും ഇവിടെ പീഡിപ്പിക്കപ്പെട്ടില്ല. ഇന്നത്തെ ഭരണഘടനയും മതേതരത്വവും ഒക്കെ നിലവിൽ വരുന്നതിന് എത്രയോ നൂറ്റാണ്ടുകൾ മുൻപേ നടന്ന കാര്യങ്ങളാണിവ.

കേരളത്തിന്റെ കഥയും വ്യത്യസ്തമല്ല. വ്യാപാരികളായും സന്ദർശകരായും ഒരുപാട് വിദേശികൾ ഇവിടെ വന്നു. സംസ്ക്കാരങ്ങളും മതങ്ങളും കേരളക്കരയിലെത്തി. താരതമ്യേന സഹിഷ്ണതയോടെ സഹവർത്തിച്ചു. പോർച്ചുഗീസുകാരുടെ വരവുവരെ ക്രൈസ്തവരും മൈസൂർ പടയോട്ടംവരെ മുസ്ലീമുകളും കേരളത്തിൽ ഹിന്ദുക്കളുമായി നല്ല അയൽക്കാരായി ജീവിച്ചു.

പോർച്ചുഗീസുകാരുടെ അക്രമകരമായ മതംമാറ്റം മത സൗഹാർദ്ദത്തിനു കോട്ടം തട്ടിച്ചു. ഹൈദരുടെയും ടിപ്പുവിന്റെയും മതഭ്രാന്ത് മലബാറിനെ കലാപ ഭൂമി യാക്കി. ഇതൊക്കെയായിട്ടും മതംമാറ്റങ്ങൾക്ക് ശ്രമി ക്കാതെ, ഇവിടുത്തെ സാംസ്ക്കാരിക പൈതൃകമായി ഇണങ്ങിച്ചേർന്ന്, എന്നാൽ സ്വന്തം മതസ്വാതന്ത്ര്യം നിലനിർത്തിക്കൊണ്ട്, ഹിന്ദുക്കളുമായി സ്നേഹവും സഹവർത്തിത്വവും പുലർത്തിയ മതവിഭാഗങ്ങളുമുണ്ട്. മലങ്കര ഓർത്തഡോക്സ് സഭയും ക്നാനായ വിഭാ ഗവും അതിൽപ്പെടുന്നു. സ്വന്തം സംഭാവനകൾ കൊണ്ട് കേരളത്തിന്റെ സാമൂഹികവും സാംസ്ക്കാ രീകവും സാമ്പത്തികവുമായ പുരോഗതിയെ സാധ്യ മാക്കുകയും ചെയ്യുന്നു.

കൃത്യമായ മതാനുഷ്ഠാനങ്ങളിൽ ഒഴികെ സാമൂഹ്യ ജീവിതത്തിൽ ഭൂരിപക്ഷസമുദായവുമായി പ്രകടമായ യാതൊരു വ്യത്യാസവുമില്ലാതെ ഒത്തിണങ്ങി ജീവിക്കാൻ അവർക്ക് കഴിയുന്നു. അതിനപ്പുറം ഹൈന്ദവ ആചാര ങ്ങളേയും ബിംബങ്ങളേയും പ്രതീകങ്ങളെപ്പോലും തങ്ങളുടെ വിശ്വാസികളിലേക്കും ആചാരങ്ങളിലേക്കും സംക്രമിപ്പിക്കാനും ബോധപൂർവ്വം ശ്രമിക്കുന്നു. കുട്ടി കളെ എഴുത്തിനിരുത്തുന്ന വിദ്യാരംഭവും കർക്കിട മാസ ത്തിൽ ബൈബിൾ പാരായണവും ആചരിക്കാനുള്ള തീരുമാനം യാഥാർത്ഥത്തിൽ ഹൈന്ദവ പാരമ്പര്യത്തിൽ നിന്ന് പ്രചോദനം ഉൾക്കൊണ്ടുക്കൊണ്ടാണല്ലോ. വിദ്യ യുടെ ദേവതയായ സരസ്വതിയേയും ഇതിഹാസ കാവ്യ മായ രാമായണത്തേയും കൂടി അംഗീകരിച്ചുകൊണ്ട് അനുഷ്ഠിക്കാവുന്നവയാണ് ഈ ചടങ്ങുകൾ. മതത്തേ ക്കാളധികം ഈ നാടിന്റെ സംസ്ക്കാരത്തെ ആണല്ലോ ഇവ അനുസ്മരിപ്പിക്കുന്നത്. മതം കൊണ്ട് ക്രൈസ്ത വരും ദേശീയതയിൽ ഭാരതീയരും സംസ്ക്കാരത്തിൽ ഹിന്ദുക്കളുമാണ് തങ്ങളെന്ന് തുറന്നു പറയുന്നതിൽ അവർ അഭിമാനിക്കുന്നു. ഇത്രതന്നെ വിശാലമായി ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യാത്തവരും ആയ വിഭാഗങ്ങളും നിലവിലുണ്ട് എന്നത് ഇവിടെ വിസ്മരിക്കുന്നില്ല. ഹിന്ദുക്കളുടെ മതവികാരങ്ങളെ വ്രണപ്പെടുത്തുന്ന പ്രചരണങ്ങൾ നടത്തുകയും വിദേ ശപ്പണം ഉപയോഗിച്ചും ദൗർബല്ല്യങ്ങൾ ചൂഷണം ചെയ്തും മതപരിവർത്തനത്തിന് പ്രേരണ ചെലുത്തുന്ന കൂട്ടരും മതത്തെ രാഷ്ട്രീയ താല്പര്യങ്ങൾക്കുവേണ്ടി ദുരുപയോഗപ്പെടുത്തുന്നവരും ക്രിസ്തുവിന്റെ സത്യ സന്ധരായ അനുയായികളാണോ എന്ന് ചിന്തിക്കേണ്ടി യിരിക്കുന്നു. എന്നിരുന്നാലും പൊതുവേ തുറന്ന, പര സ്പര സംവാദത്തിലുള്ള സൗഹൃദാന്തരീക്ഷം നില നിർത്തുന്ന കാര്യത്തിൽ ക്രൈസ്തവ നേതൃത്വവും ഹൈന്ദവ നേതൃത്വവും വലിയൊരളവുവരെ വിജയിച്ചി ട്ടുണ്ട് എന്നത് ചാരിതാർത്ഥ്യജനകമാണ്.

ഇതേ തരത്തിലുള്ള സൗഹൃദബന്ധം സ്ഥാപി ക്കാൻ മുസ്ലീം സമൂഹത്തിലെ എല്ലാ വിഭാഗങ്ങളും വേണ്ടത്ര താത്പര്യം പ്രദർശിപ്പിച്ചിട്ടില്ല എന്നത് ഖേദ കരമാണ്. നീട്ടിയ സൗഹൃദഹസ്തം തട്ടിക്കളയുക കൂടി ചെയ്തു എന്നത് അതിനേക്കാൾ ഖേദകരമാണ്. മാത്ര മല്ല സമീപകാലത്തായി ആ സമുദായത്തിൽ തീവ്രവാ ദികളും ഭീകരവാദികളും മേൽക്കൈ നേടുന്നതിന്റെ പ്രത്യക്ഷ തെളിവുകളും കണ്ടു തുടങ്ങിയിട്ടുണ്ട്. കേര ളീയ സംസ്ക്കാരത്തിന്റെ ശൈലിയിൽ നിന്ന് അകന്നു പോവുകയും വേഷത്തിലും ഭാഷയിലും കൂട്ടായ്മയിലും വേറിട്ടൊരു തനിമ പ്രകടനാത്മകമായി പ്രഖ്യാപിക്കു കയും ചെയ്യുന്ന സമ്പ്രദായം കൂടി വരികയാണ്. ഭാര തീയ സംസ്കൃതിയുടെ പൊതുധാരയിൽ നിന്ന് അക ലുകയും വൈദേശിക ജീവിത ശൈലികളുമായി അടു ക്കുകയും ചെയ്യുന്ന പ്രവണത ദേശീയ മനസ്സിൽ ആശങ്ക ഉളവാക്കുന്നതുമാണ്. കേരളതനിമയ്ക്ക് കോട്ടം തട്ടിക്കുകയും വൈദേശീക തനിമകൾ ജീവിതത്തിൽ പകർത്തുകയും ചെയ്യുന്നത് സമൂഹമനസ്സിനെ അസ്വ സ്ഥമാക്കുന്നുണ്ട്. ആഗോളീകരണത്തിന്റെ ദുഷ്പരിണാ മങ്ങളിൽ ഒന്നായി ഈ പ്രവണതയെ കാണേണ്ടതാ ണെന്ന് തോന്നുന്നു. ദ്രുതഗതിയിൽ വിപ്ലവാത്മകമായ ആശയങ്ങൾ പ്രചരിക്കുകയും ശാസ്ത്രസാങ്കേതിക വിദ്യ യുടെ സ്ഫോടനം വിധ്വംസക പ്രവർത്തകരുടെ കൈക ളിലെത്തുകയും ചെയ്യുമ്പോൾ സംഭവിക്കാവുന്ന ദുര ന്തങ്ങൾ നിരവധിയാണ്. കേരളം ഇന്നതിനു സാക്ഷ്യം വഹിക്കുന്നു.

ലേഖനത്തിലാദ്യം സൂചിപ്പിച്ച ഭാരതത്തിന്റെ സംസ്കാരത്തിന്റെ സവിശേഷതയായ സർവ്വ ധർമ്മ സമഭാവന എന്നെന്നും വച്ചു പുലർത്തിയിട്ടുള്ളത് ഹിന്ദു സമൂഹമാണെന്നത് ചരിത്രസത്യമാണ്. ലോക ത്തിൽ ഹിന്ദുക്കൾ മാതൃഭൂമിയായും പുണ്യഭൂമിയായും അംഗീകരിച്ച് ആരാധിക്കുന്നത് ഭാരതത്തെയാണ്. ഈ ഭാരതത്തിൽ ഹിന്ദു ജനസംഖ്യ കുറഞ്ഞു വരുന്നതും പല പ്രദേശങ്ങളിലും ന്യൂനപക്ഷമായി പിന്തള്ളപ്പെടു ന്നതും അവരെ ആശങ്കാകുലരാക്കുന്നത്. 'Level Playing Ground' തങ്ങൾക്ക് നഷ്ടപ്പെടുകയാണ് എന്ന ആശങ്കയും അവർക്കുണ്ട്. സഹിഷ്ണതയും സഹ വർത്തിത്വവും സർവ്വ ധർമ്മ സമഭാവനയും സ്ഥായി യായി നിലനിൽക്കണമെങ്കിൽ, 'എല്ലാ മതങ്ങളുടെയും മാതാവ്' എന്നും 'എല്ലാ അഭയാർഥികൾക്കും സംര ക്ഷണം നൽകിയ രാജ്യം' എന്നും സ്വാമി വിവേകാന ന്ദൻ വിശേഷിപ്പിച്ച ഭാരതവും ഹിന്ദു സമൂഹവും അവ രുടെ തനിമയോടും തന്റേടത്തോടും കൂടി ഭാരതത്തിൽ നിലനിൽക്കേണ്ടതുണ്ട് എന്ന സത്യം എല്ലാവരും അംഗീ കരിക്കേണ്ടതുണ്ട്.

ലോകജനത ഇന്നു നേരിടുന്ന എല്ലാ വിഷമ പ്രശ്ന ങ്ങളുടേയും പ്രതീകമാണ് ഭാരതം. 'ലോകത്തിന്റെ പരീ ക്ഷണ ശാല' എന്നതിനെ വിശേഷിപ്പിക്കാം. മുഴുവൻ ലോകത്തിനും വേണ്ടി എല്ലാ വിഷമ പ്രശ്നങ്ങൾക്കും പരിഹാരം കണ്ടെത്തി നടപ്പിലാക്കാൻ കഴിയുന്ന ഏക സംസ്ക്കാരം ഭാരതീയ സംസ്ക്കാരമാണ്. ഹിന്ദു മത മെന്ന പദത്തിൽ ഒതുങ്ങുന്ന സങ്കുചിത അർത്ഥമല്ല ഭാര തീയ സംസ്ക്കാരത്തിനുള്ളത്. അതിന്റെ സംരക്ഷണവും പരിപോഷണവും മുഴുവൻ ഭാരതീയരുടെയും സാധ്യ തയാണ്. ന്യൂനപക്ഷ-ഭൂരിപക്ഷഭേദം കൂടാതെ അതിനു വേണ്ടി ശ്രമിക്കേണ്ടത് എല്ലാവരുടെയും കടമയാണ്.

കാര്യങ്ങൾ തുറന്നു പറയുമ്പോഴും വിരുന്നുകാരന്റെ മര്യാദകളെ ലംഘിച്ചിട്ടില്ല എന്ന വിശ്വാസത്തോടെ ഇവിടെ നിർത്തുന്നു.

*(ഗസ്റ്റ് കോളത്തിലെ അഭിപ്രായങ്ങൾ എഴുത്തുകാരന്റെ രചനാ സ്വാതന്ത്ര്യത്തിലുൾപ്പെടുന്ന കാര്യങ്ങളാണ്.)*

■

## നമ്മിലൊരാൾ



പത്മഭൂഷൺ കെ. എം. മാത്യു
(ചീഫ് എഡിറ്റർ, മലയാള മനോരമ)

"ഞാനീകണ്ടതിലെല്ലാം കൂടി കടന്നുപോയിട്ടുണ്ടെങ്കിലും ഞാൻനേരിട്ട നിരവധി പ്രയാസങ്ങളെക്കുറിച്ച് ഞാൻ ദു:ഖിക്കുന്നില്ല. കാരണം ഞാൻ എവിടെയെത്താൻ ആഗ്രഹിച്ചോ അവിടെ എന്നെ കൊണ്ടെത്തിച്ചത് അതൊക്കെയാണല്ലൊ" - ജോൺ ബന്യൻ

കണ്ടത്തിൽ കുടുംബത്തിലെ കെ. സി. മാമ്മൻ മാപ്പിളയുടേയും കുഞ്ഞാണ്ടമ്മയുടേയും മകനായി 1917 ജനുവരിയിൽ ശ്രീ. കെ. എം. മാത്യു ജനിച്ചു. സാധാരണ ജീവിതത്തിൽ നിന്ന് അസാധാരണമായ കൈവഴികളിലൂടെ നടന്നും നയിച്ചും ഒരു പുതിയ അക്ഷരസംസ്കാരത്തിന് നേതൃത്വം നൽകിയ ഒരു മഹത് വ്യക്തിയാണ് ഇദ്ദേഹം. ഒരു ജീവിതത്തിന്റെ മുഴുവൻ കൈപ്പും മധുരവും ഇരുപത്തഞ്ച് വയസ്സിനുള്ളിൽ അനുഭവിക്കേണ്ടിവന്ന ഒരു യുവാവിന്റെ പിന്നീടുള്ള ഇടപെടലുകൾ മാറ്റി മറിച്ചത് കേരളത്തിന്റെ സാംസ്കാരിക ചരിത്രത്തെയാണ്.

ഓർമ്മകളുടെ ഓരത്തുനിന്ന് പിന്നിട്ട വഴികളിലേക്ക് നോക്കി ഇദ്ദേഹം പറയുന്നത് ഇത്രമാത്രം; പരിമിതികളിലും പ്രതിസന്ധികളിലും ദൈവത്തിന്റെ വിരൽ തൊടുമ്പോൾ ജീവിതം മറ്റൊന്നാകുന്നു. തന്നിൽകൂടി ദൈവം പ്രവർത്തിച്ച അത്ഭുതകരമായ വൻ കാര്യങ്ങളുടെ സ്മരണകളാണ് പ്രായം തൊണ്ണൂറുകളിൽ എത്തിനിൽക്കുമ്പോഴും തികഞ്ഞ വിനയത്തോടും സാമൂഹിക പ്രതിബദ്ധതയോടുംകൂടി തന്റെ സേവനസരണികളെ മുന്നോട്ട് നയിക്കുവാൻ ഇദ്ദേഹത്തിന് പ്രേരണ നൽകുന്നത്.

കേരളത്തിന്റെ ആനുകാലിക മാധ്യമ സംസ്കാരത്തെ രൂപപ്പെടുത്തുന്നതിൽ മലയാള മനോരമയും അതിന്റെ അമരക്കാരനും വഹിച്ച പങ്ക് വളരെ വലുതാണ്. പത്രപ്രവർത്തനധർമ്മം അതിന്റെ സമഗ്രമേഖലകളിലും ഉന്നത നിലവാരത്തിൽ നിർവ്വഹിക്കുന്നതോടൊപ്പം സാമൂഹിക സേവനം, പരിസ്ഥിതി സംരക്ഷണം തുടങ്ങി നിരവധി മേഖലകളിൽ സ്തുത്യർഹമായ പ്രവർത്തനങ്ങൾ കാഴ്ചവയ്ക്കുന്ന ഒരു പ്രസ്ഥാനമായി മലയാള മനോരമ വളർന്നത് കെ. എം. മാത്യുവിന്റെ ആത്മസമർപ്പണം ഒന്നുകൊണ്ട് മാത്രമാണ്. അദ്ദേഹത്തിന്റെ സാമൂഹ്യ സേവനങ്ങളെ രാഷ്ട്രം **പത്മഭൂഷൺ** നൽകി ആദരിക്കുകയുണ്ടായി. വ്യവസായ രംഗത്ത് തനതായ വ്യക്തിമുദ്ര പതിപ്പിച്ചുകൊണ്ട് വളർച്ചയുടെ കൊടുമുടികൾ കയറുമ്പോഴും തന്റെ പൂർവ്വികരുടെ പാതയെ പിൻപറ്റിക്കൊണ്ട് മലങ്കര സഭയുടെ അത്മായ നേതൃനിരയിൽ മാതൃകാപരമായി നിലകൊള്ളുവാൻ അദ്ദേഹം ബദ്ധശ്രദ്ധനായിരുന്നു.

അനുഭവങ്ങളുടെ ആഴങ്ങളിൽ നിന്ന് ജീവിതത്തിന്റെ കഥ പറയുന്ന അദ്ദേഹത്തിന്റെ ഗ്രന്ഥമാണ് "എട്ടാമത്തെ മോതിരം". ജീവിത സായാഹ്നത്തിൽ ഗതകാല സ്മരണകൾ അയവിറക്കുമ്പോൾ ഭൂരിഭാഗം മനുഷ്യജന്മങ്ങൾക്കും പറയാനുണ്ടാവുക അവരുടെ വ്യക്തി ജീവിതത്തിലെ ചില സുഖവും നോവുമുള്ള ഓർമ്മകൾ മാത്രമായിരിക്കും. എന്നാൽ ഒരു ധന്യമായ പുരുഷായുസിന്റെ സായാഹ്നത്തിൽ ഇവിടെയൊരാൾ തന്റെ ജീവിതരേഖകൾ ആലേഖനം ചെയ്തപ്പോൾ അത് അദ്ദേഹത്തിന്റെ ജന്മഭൂമിയുടെ സമകാലിക സാമൂഹ്യ സാംസ്കാരിക ആത്മീയ ചരിത്രത്തെ സമഗ്രമായി പ്രതിഫലിപ്പിക്കുന്ന കണ്ണാടിയായി മാറി എന്നതുതന്നെ ആ വ്യക്തിത്വത്തിന്റെ മഹിമയെ പ്രസ്പഷ്ടമാക്കുന്ന വസ്തുതയാണ്.

ദൈവം ദാനമായി നൽകിയ താലന്തുകൾ സമൂഹത്തിന്റെ നന്മയ്ക്കായി വളർത്തിയ നല്ല ഒരു കാര്യവിചാരകനായി നമുക്ക് അദ്ദേഹത്തെ കാണുവാൻ കഴിയും. ചാരത്തിൽ നിന്നും പുതുശക്തിയോടെ പറന്ന് ഉയരുന്ന ഫീനിക്സ് പക്ഷിയെപ്പോലെ ജീവിതത്തിലെ അന്ധകാരാവസ്ഥയിൽനിന്നും ദൈവാശ്രയവും ദീർഘവീക്ഷണത്തോടുകൂടിയ കഠിന പരിശ്രമവും കൈമുതലാക്കിക്കൊണ്ട് പറന്ന് ഉയർന്ന ഒരു അനിതര സാധാരണമായ വ്യക്തിപ്രഭാവമാണ് കെ. എം. മാത്യുവിന്റേത്. ആ ധന്യമായ ജീവിതം കൂടുതൽ നന്മകൾ ചൊരിയുവാൻ ദീർഘായുസ്സോടെ നിലനിൽക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. ■




## വള്ളിക്കിഴങ്ങും, പൂമരുതും

കറവൂർക്കാട്ടിൽ നൂറുനൂറായിരം വൃക്ഷങ്ങളും വള്ളികളും, കുറ്റിച്ചെടികളും ഒരുമിച്ചു പാർത്തിരുന്നു. തേക്ക്, ഈട്ടി, മരുത്, കമ്പകം മരങ്ങൾ.... തകര, കയ്യുണി, പാണൻ, കുറ്റിച്ചെടികൾ... അതുമ്പ്, കിഴങ്ങ്, ചീര വള്ളികൾ...

വള്ളിക്കിഴങ്ങ് അതിന്റെ തല പടർത്തുവാൻ പറ്റിയ മരമന്വേഷിച്ചു നോക്കുകയാണ്. തൊട്ടടുത്തായി അതാ ഒരു പുല്ലാഞ്ഞിവള്ളി. ആള് വള്ളിയാണെങ്കിലും ശകലം 'സ്ട്രോങ്ങ്' ആണ്. വള്ളിക്കിഴങ്ങ് പുല്ലാഞ്ഞി വള്ളി മേൽ തല പടർത്തി.

വള്ളിക്കിഴങ്ങോ, പള്ളിക്കിഴങ്ങോ നമ്മൾ രണ്ടു വള്ളികളും ഇങ്ങനെ പടർന്നാൽ ശരിയാകില്ല. നീ ആ കാഞ്ഞിരത്തിൽ പോയി പടര്... പുല്ലാഞ്ഞി പറഞ്ഞു.

പോയ് ആളൊരു കയ്പനാ... നമുക്ക് ഇങ്ങനെയങ്ങ് പോകാം ഞാൻ ശല്യമുണ്ടാക്കാതെ പടർന്നോളാം ചേട്ടാ പ്ലീസ്... കിഴങ്ങു വള്ളി കൊഞ്ചി...

പകൽ തീരാറായപ്പോൾ മലഞ്ചെരുവിലെ കുഞ്ഞാപ്പായുടെ കന്നാലികൾ ചവിട്ടി മെതിച്ചു നടന്നു വന്നു. എന്തൊരു ബഹളമായിരുന്നു... പുല്ലാഞ്ഞിയുടെയും, വള്ളിക്കിഴങ്ങിന്റെയും നടുവൊടിഞ്ഞു...

ഇതൊക്കെ കണ്ടു നിന്ന കടമ്പു മരം പറഞ്ഞു. വള്ളിക്കിഴങ്ങേ നീ ഇനിയെങ്കിലും ഒരു വലിയ മരത്തിൽ പടരാൻ നോക്ക്. കേട്ടു നിന്ന അശോകവും തലയാട്ടി.

അനുസരണയോടെ കേട്ടു നിന്ന വള്ളിക്കിഴങ്ങ് പൂമരുതിയിൽ പടർന്നു... കാറ്റടിച്ചു, മഴ പെയ്തു -പൂമരുതി കുലുങ്ങിയില്ല അടുത്ത വസന്തത്തിൽ പൂമരുതി നിറയെ പൂത്തു അതിന്റെ ഉച്ചിത്തലപ്പിൻ വരെ പടർന്നു കയറിയ വള്ളിക്കിഴങ്ങ് ആ നിറുകയിലുരുന്ന കറവൂർക്കാട് മുഴുവൻ...

### വരക്കളരി



– ഒ. സി. രാജു, കോട്ടയം

### സ്വർഗ്ഗത്തിലേക്കുള്ള
## കൈ ചൂണ്ടി

ജീവിതത്തിൽ കഷ്ടങ്ങൾ നേരിടുമ്പോൾ നാം വിസ്മരിക്കാറുള്ള ചില കാര്യങ്ങളുണ്ട്. ഒന്നാമത്, ടെന്നിസൺ പറയുന്നതുപോലെ "He Fulfills His will or makes know His will to us". അപ്രതീക്ഷിതമായ പ്രതിസന്ധികൾ നേരിടുമ്പോൾ ദൈവം അവിടുത്തെ തിരുഹിതം നമ്മെ അറിയിക്കുന്ന സന്ദർഭമായി മനസ്സിലാക്കുവാൻ നമുക്കു കഴിയണം. ദുഃഖാനുഭവങ്ങൾ നേരിടുമ്പോൾ ദൈവമേ എന്നു വിളിക്കാത്തവർ വിരളമാണ്. ദൈവത്തിങ്കലേക്കുള്ള കൈചൂണ്ടികളാണ് നമ്മുടെ ജീവിതത്തിൽ സംഭവിക്കുന്ന എല്ലാ ദുഃഖാനുഭവങ്ങളും മനുഷ്യവർഗം മുഴുവൻ ദൈവത്തിന്റെ മക്കളായിത്തീരുകയാണ് അവിടുത്തെ ഇച്ഛ. ആത്മസമർപ്പണവും ദൈവത്തോടുള്ള വൈയക്തിക ബന്ധവും ഉണ്ടാകാതെ നമ്മുടെ പ്രശ്നങ്ങൾക്കു മറുപടി കണ്ടെത്തുകയില്ല

സിറിൾ സി. ഉമ്മൻ, കണ്ണൻകര, കറ്റാനം

നിങ്ങൾക്കറിയാമോ ▸▸

രാൻ നോക്ക്. കേട്ടു നിന്ന അശോകവും തലയാട്ടി.

അനുസരണയോടെ കേട്ടു നിന്ന വള്ളിക്കിഴങ്ങ് പൂമ രുതിയിൽ പടർന്നു... കാറ്റടിച്ചു, മഴ പെയ്തു പൂമരുതി കുലുങ്ങിയില്ല അടുത്ത വസന്തത്തിൽ പൂമരുതി നിറയെ പൂത്തു അതിന്റെ ഉച്ചിത്തലപ്പിൻ വരെ പടർന്നു കയറിയ വള്ളിക്കിഴങ്ങ് ആ നിറുകയിലുരുന്ന കറവൂർക്കാട് മുഴു വൻ കണ്ടുവത്രെ...

ബലഹീനരിൽ ആശ്രയിക്കരുതെന്ന് സാരം.

– മുകളിൽ–

കവിത

## ദിവ്യരൂപം

ശ്രീ യേശുവേ, എന്നാത്മ നായകാ
പ്രത്യാശയിൻ പ്രദീപമെ
ദിവ്യപ്രകാശമേ
എത്രനാളായ് കാത്തു കഴിയുന്നൊന്നു കാണുവാൻ.
എൻമനം നിൻ നാമം സ്തുതിയ്ക്കു-
ന്നുണ്ടോരോനിമിഷവും.
ഓരോനിമിഷവും കാണുന്ന ഞാൻ
നിൻ ദിവ്യരൂപം എൻ മനസ്സിൽ
എന്നാശ ഒന്നു മാത്രമേ നാഥാ
എന്നുള്ളിൽ എന്നും വസിക്കണേ
നിനക്കായ് സ്തോത്രഗീതങ്ങൾ പാടാൻ
ആത്മശക്തിയാൽ എന്നുള്ളം നിറയ്ക്കണേ
ശ്രീയേശുവേ.....

– എൽസി ചെറുവത്തൂർ, ചാട്ടുകുളം

## വചനപാത...

യഹോവ ഭക്തി നിർമ്മലമായത്; അത് എന്നേക്കും നിലനിൽക്കുന്നു.

*(സദൃ. 10:27)*

– ഒ. സി. രാജു, കോട്ടയം

കവിത

## "കാരുണ്യമാരി"

ഇടറിയ കാൽചുവടുകൾ
ചോരവാർന്ന പാത
മലമുകളിലേക്കുള്ള യാത്ര....
ഭാരമാണ് ചുമലിൽ
പരിഹാസമാണു ചുറ്റും
ചാട്ടവാറിന്റെ അട്ടഹാസമാണ്
ഇടനെഞ്ചുപൊട്ടിക്കരഞ്ഞൊരമ്മ...
പതം പറഞ്ഞ് പരിഭവിക്കുന്ന തോഴർ...
പേർത്തു പേർത്തു നിലവിളിക്കുന്ന
പടയാളികൾ തൻ കൈകളിലെ
പൊട്ടിയ ചോരപ്പാടുകൾ
ശിരസ്സിൽ വള്ളിപ്പടർപ്പാൽ തീർത്ത
കൂർത്ത കിരീടം...
പാദങ്ങളിൽ മുൾമുനയുടെ
വേദനിപ്പിക്കുന്ന ചുംബനം.
ഇടറിയവേളയിൽ താങ്ങിയകരം...
ക്ഷീണിച്ചവദനം ഒപ്പിയ കൈകൾ
അട്ടഹസിക്കുന്ന ഹിംസജനം
പോരടിക്കുന്നു കൊല്ലുവാൻ
വീണ്ടെടുത്ത വീരനെ....
കുഞ്ഞാടിന്റെ കരം
മരത്തടിയോടു ചേർത്തു കെട്ടി
കൊല്ലുവാൻ ഒത്തുകൂടിയവർ
ആർത്തുതിമിർക്കുന്നു.
വേദനിച്ചപ്പോഴും വേദനയാറ്റിയ
സ്നേഹരൂപി... കരയുന്നവർക്ക്
ആനന്ദമായ് പെയ്തിറങ്ങി...
കാരുണ്യമാരി......നീ?...............

വി. എ. മനോജ്, വള്ളിക്കാട്ടിൽ,
സെ. മേരീസ് ഓർത്തഡോക്സ് ചർച്ച്,
പങ്ങട

കയില്ല

സിറിൾ സി. ഉമ്മൻ, കണ്ണൻകര, കറ്റാനം

നിങ്ങൾക്കറിയാമോ

## കൈയ്യസ്തൂരി

വി. കുർബ്ബാനയിൽ വിശ്വാസ പ്രമാണത്തിനു ശേഷം 'ക്രമം' ആരംഭിക്കുന്ന സമയത്ത് വിശ്വാസി കൾ തമ്മിൽ നടത്തുന്ന ഹസ്തദാനം സ്നേഹത്തി ന്റെയും, ഐക്യത്തിന്റെയും പ്രതീകമായി ആദിമ കാലങ്ങളിൽ നല്കിയിരുന്ന സ്നേഹ ചുംബനത്തിന്റെ രൂപമാണിത്. 'കൈകസ്തൂരി' 'ഹസ്തൂരി' എന്നൊക്കെ വിവക്ഷിക്കപ്പെടുന്നു. ഇരു കൈകളും ഉപയോഗിച്ച് ഗാഢമായി നില്ക്കുന്ന ഒരു സ്നേഹാ ഭിവാദ്യം കൂടിയാണ് ഈ കർമ്മം 'ശുബ്ക്കോനോ' ശുശ്രൂഷയിലും, ഉയിർപ്പു പെരുന്നാളിലും ഇപ്രകാരം ഒരു 'ക്രമം' പ്രത്യേകമായി നടത്താറുണ്ട്. കഷ്ടാനു ഭവ ആഴ്ച ഇതില്ലെന്നുള്ളതും ഓർക്കേണ്ടതാണ്.

ഹൃദയപൂർവ്വം കൈകൾ കൊരുത്ത് ശാന്തമായി സമാധാനം പങ്കിടുന്ന ഈ രീതി പ്രതീകാത്മകം എന്ന തിലുപരി ഹൃദയസ്പർശി കൂടിയാണ്.

കുട്ടിത്തമാശ

## റാസാഗീതം

പെരുന്നാളിന് റാസ നടത്തുമ്പോൾ പാടുവാൻ പാട്ടുകളും ലുത്തീനിയാകളും കൊണ്ടു വരണമെന്ന് വികാരിയച്ചൻ പറഞ്ഞിരുന്നു.

ടുട്ടുമോൻ സ്വന്തമായി കുറെ ലുത്തീനിയാകളും പാട്ടും എഴുതി ഒറ്റയ്ക്ക് ഒരു മെഴുകുതിരി പിടിച്ച് പാടി നടക്കുന്നു. മോനായി ശ്രദ്ധിച്ചു കേട്ടു. പാട്ടിന്റെ അവസാന വരി ഇപ്രകാരമായിരുന്നു

"അടിപൊളിയായി തീരണമീ പെരുന്നാൾ"

കൂട്ടുകാരുടെ രചനകൾ ക്ഷണിക്കുന്നു. കഥ, കവിത, കടങ്കഥകൾ, ചിത്രങ്ങൾ തുടങ്ങിയവ എഴുതി അയയ്ക്കുക. കഥ ഒരു ഫുൾസ്കാപ്പ് പേജിൽ കവിയരുത്.

വിലാസം:
ബാലസഭ
മലങ്കരസഭ മാസിക
ദേവലോകം അരമന, കോട്ടയം-38

പ്രൊഫ. മേരി മാത്യു, കുഴിമറ്റം

> ഭവനവും സമ്പത്തും പിതാക്കന്മാർ വെച്ചേക്കുന്ന അവകാശം. ബുദ്ധിയുള്ള ഭാര്യയോ യഹോവയുടെ ദാനം
>
> *സദൃശ്യ. 19:14*

**ബ**ഹുജാതികളുടെ പിതാവായ അബ്രഹാമിന്റെ ഭാര്യ സാറായുടെ വേർപാടിൽ ദുഃഖിച്ചിരിക്കുന്ന കുടുംബാന്തരീക്ഷം. യിസ്ഹാക്കിന്റെ മാനസികാവസ്ഥ തിരിച്ചറിഞ്ഞ അബ്രഹാം ആ ഭവനത്തിന് ഉചിതമായ പുത്രവധുവിനെ കണ്ടെത്തുവാൻ വിശ്വസ്ത ദാസനെ ചുമതലപ്പെടുത്തുന്നു.

"എന്റെ പിതൃഭവനത്തിൽ നിന്നും ജന്മദേശത്തു നിന്നും എന്നെ കൊണ്ടുവന്നവനും എന്നോടു അരുളിച്ചെയ്തവനും നിന്റെ സന്തതിക്കു ഞാൻ ഈ ദേശം കൊടുക്കുമെന്നു എന്നോടു സത്യം ചെയ്തവനുമായി സ്വർഗ്ഗത്തിന്റെ ദൈവമായ യഹോവ എന്റെ മകനു നീ ഒരു ഭാര്യയെ അവിടെ നിന്നു കൊണ്ടുവരുവാൻ തക്കവണ്ണം നിനക്കു മുമ്പായി തന്റെ ദൂതനെ അയ്ക്കും" എന്നു പറഞ്ഞു കൊണ്ട് വിശ്വാസികളുടെ പിതാവായ അബ്രഹാം വിശ്വസ്ത ദാസനെ ദൗത്യനിർവ്വഹണത്തിനായി അയയ്ക്കുന്നു.

കർത്തവ്യനിരതനായ ആ ദാസൻ പത്ത് ഒട്ടകങ്ങളും പൊന്നും വെള്ളിയും കൊണ്ടുള്ള ആഭരണങ്ങളും വിലകൂടിയ വസ്ത്രങ്ങളുമായി യാത്ര ചെയ്ത് അബ്രഹാം ആവശ്യപ്പെട്ടതനുസരിച്ച് ചാർച്ചക്കാരിൽ നിന്ന് യിസ്ഹാക്കിന്റെ പത്നിയെ തെരഞ്ഞെടുക്കുവാൻ ബദ്ധശ്രദ്ധനാകുന്നു.

സുന്ദരമായ ഒരു സായാഹ്നത്തിൽ നാഹോരിന്റെ പട്ടണത്തിലെ കിണറ്റിനരികിൽ വിശ്രമിച്ചു കൊണ്ടും തന്റെ യജമാനന്റെ പുത്ര വധുവിനായി ആ ദാസൻ പ്രാർത്ഥിച്ചു. ഏതു പ്രവൃത്തിയും സഫലമാകുന്നതിന് ദൈവകൃപ അനിവാര്യമാണെന്നു തിരിച്ചറിവുള്ള ആ ദാസന്റെ പ്രാർത്ഥന അത്യന്തം ശ്രദ്ധിക്കേണ്ടതാണ്. ഭൂമിയിൽ ക്ഷയിച്ചു പോകുന്ന പലതിനും വേണ്ടി ആധുനിക കാലത്ത് പല വിവാഹങ്ങളും നിശ്ചയിക്കപ്പെടുമ്പോൾ പുത്രവധുക്കളെ പ്രാർത്ഥനയിൽ നേടിക്കൊണ്ട് തലമുറകളുടെ ഭാവിക്കു കരുതൽ ധനമിടണമെന്ന് ഈ ഭാഗം സാക്ഷിക്കുന്നു.

കിണറ്റിനരികിലേക്കു വന്ന പെൺകുട്ടിയോട് 'നിന്റെ പാത്രത്തിലെ വെള്ളം എനിക്കു കുടിപ്പാൻ തരേണം' എന്ന് ആവശ്യപ്പെടുമ്പോൾ കുടിക്കുക, നിന്റെ ഒട്ടകങ്ങൾക്കും ഞാൻ കുടിക്കാൻ കൊടുക്കാം' എന്നു പറയുന്ന പെൺകുട്ടികൾക്കായി ആ ദാസൻ ദൈവസന്നിധിയിൽ മിണ്ടാതിരുന്നു. മൗനമായി ദൈവ ശബ്ദം ശ്രദ്ധിച്ചുകൊണ്ട് തീരുമാനങ്ങൾ എടുക്കുമ്പോൾ ദൈവകൃപയുണ്ടാകും. മറ്റുള്ളവരുടെ ആവശ്യങ്ങളോടു താദാത്മ്യം പ്രാപിച്ച് അതിന് സഹാനുഭൂതിയോടെ നിസ്വാർത്ഥമായി പരിചരണം ചെയ്യുവാനുള്ള മനസ്സാണ് സ്ത്രീയുടെ അലങ്കാരം. ബാഹ്യാടോപങ്ങൾക്ക് അത്യധികം പ്രാധാന്യം നൽകുന്ന സ്വാർത്ഥത നിറഞ്ഞ നവ കാലത്ത് റിബേക്ക നൽകുന്ന തിരിച്ചറിവുകൾ ഏതൊരു യുവതിക്കും മാതൃകയാക്കാവുന്നതാണ്.

ബഥുവേലിന്റെ മകൾ റിബേക്കയുടെ സമയോചിതമായ പ്രവർത്തനങ്ങളിൽ അബ്രഹാമിന്റെ സഹോദരൻ നാഹോരിന്റെ മകൻ ദൈവസാന്നിദ്ധ്യം കണ്ടെത്തി.



# ഉത്തമമായ തെരഞ്ഞെടുപ്പ്



തന്റെ യജമാനന്റെ പുത്രവധുവിനെ കണ്ടെത്തിയതായി അദ്ദേഹത്തിനുഭവപ്പെട്ടു. തന്റെ യജമാനന്റെ ദൈവത്തെ സ്തുതിച്ചുകൊണ്ട് താൻ കരുതിക്കൊണ്ടുവന്ന സ്വർണ്ണാഭരണങ്ങൾ റിബേക്കയ്ക്കു നൽകി. അവൾ അദ്ദേഹത്തെ സ്വഭവനത്തിലേയ്ക്കു ക്ഷണിക്കുന്നു.

> മറ്റുള്ളവരുടെ ആവശ്യങ്ങളോടു താദാത്മ്യം പ്രാപിച്ച് അതിന് സഹാനുഭൂതിയോടെ നിസ്വാർത്ഥമായി പരിചരണം ചെയ്യുവാനുള്ള മനസ്സാണ് സ്ത്രീയുടെ അലങ്കാരം. ബാഹ്യാടോപങ്ങൾക്ക് അത്യധികം പ്രാധാന്യം നൽകുന്ന സ്വാർത്ഥത നിറഞ്ഞ നവകാലത്ത് റിബേക്ക നൽകുന്ന തിരിച്ചറിവുകൾ ഏതൊരു യുവതിക്കും മാതൃകയാക്കാവുന്നതാണ്.

ആതിഥ്യമര്യാദയുടെ മനോഹര ദൃശ്യവും റിബേക്കയിലും ആ ഭവനത്തിലും കാണുവാൻ സാധിക്കുന്നു.

ഈ സംഭവങ്ങളെല്ലാം റിബേക്ക അതിശീഘ്രം മാതാവിനെയും സഹോദരനായ ലാബാനെയും അറിയിക്കുന്നു. യുവഹൃദയങ്ങൾ രഹസ്യങ്ങളുടെ ഭണ്ഡാഗാരമാണല്ലോ. ഒരു പെൺകുട്ടിക്ക് കുടുംബാംഗങ്ങളുമായുണ്ടായിരിക്കേണ്ട പാരസ്പരികതയ്ക്കും തുറന്ന ആശയവിനിമയത്തിനും റിബേക്ക ഉത്തമ നിദർശനമാണ്. ആ ഭവനാംഗങ്ങൾ തമ്മിലുള്ള ബന്ധത്തിന്റെ കെട്ടുറപ്പും അത്രഭദ്രമായിരുന്നു. ബന്ധങ്ങളുടെ ഇഴയടുപ്പം സൂക്ഷിക്കുന്നതിൽ ജാഗ്രത പുലർത്തുമ്പോൾ മാത്രമേ തലമുറകളിൽ സ്നേഹം വർദ്ധിക്കുകയുള്ളു. ധനം എത്ര സമ്പാദിച്ചാലും പട്ടുപോകും. വിശ്വാസവും സ്നേഹവും ശ്രദ്ധയും ആർജ്ജിക്കുന്തോറും ബന്ധങ്ങൾ സുതാര്യവും സുദൃഢവുമാകും.

അബ്രഹാമിന്റെ ദാസൻ റിബേക്കയുടെ ഭവനത്തിലെത്തി വിവാഹക്കാര്യങ്ങൾ പരസ്പരം ഉറപ്പിച്ച് ഭക്ഷണം കഴിച്ച് രാത്രി പാർത്തതിനു ശേഷം പിറ്റെന്നാൾ മടക്കയാത്രയ്ക്കൊരുങ്ങി "യഹോവ എന്റെ യാത്ര സഫലമാക്കിയിരിക്കുന്നു" (ഉല്പ 24:56.) റിബേക്കയുടെ സമ്മതത്തോടുകൂടി വളർത്തമ്മയെയും ദാസിമാരെയും കൂട്ടി മാതാപിതാക്കളും സഹോദരനും റിക്കേയെ അനുഗ്രഹിച്ച് ദാസനോടൊപ്പം യാത്രയാക്കി.

യാത്രയുടെ അന്ത്യഘട്ടം എത്രയോ മഹനീയമാണ്. വെളിമ്പ്രദേശത്തു പ്രാർത്ഥനാ നിരതനായിരുന്ന യിസഹാക്കിനെക്കണ്ടും റിബേക്ക ഒട്ടകപ്പുറത്തുനിന്നും താഴെയിറങ്ങി തലമുടിയിൽ മൂടുപടം ഇടുന്നു. യിസ്ഹാക്ക് വന്ന് റിബേക്കയെ സ്വീകരിച്ച് കൂടാരത്തിലേക്കു കൊണ്ടു പോകുന്നു. അബ്രഹാം അവരെ അനുഗ്രഹിക്കുകയും സാറായുടെ പിൻതലമുറക്കാരിയായി റിബേക്ക എന്ന ലാവണ്യവതിയായ സ്ത്രീ രത്നം ചുമതലകൾ ഏറ്റെടുക്കുകയും ചെയ്യുന്നു.

യിസഹാക്കിനെ കണ്ടപ്പോൾ റിബേക്കയുടെ പെരുമാറ്റശൈലിയും പ്രത്യേകം ശ്രദ്ധ അർഹിക്കുന്നതാണ് ധാർമ്മികമായ അടിത്തറയും നല്ല പെരുമാറ്റ ശൈലിയും റിബേയ്ക്കക്കുണ്ടായിരുന്നു. ദൈവവിശ്വാസം, വിശ്വസ്തത, ആത്മവിശ്വാസം ആതിഥ്യമര്യാദ എന്നിങ്ങനെ സത്ഭാവങ്ങളാൽ സമ്പന്നയായ റിബേക്കയെ യിസഹാക്കിന്റെ പത്നിയായി തെരഞ്ഞെടുത്ത രീതി അത്യധികം മാതൃകാപരമാണ്. ■



## പ്രചരണ വർഷം

മാസികയുടെ പ്രചരണ വർഷം 'എന്റെ വീട്ടിലൊരു മലങ്കരസഭ' പദ്ധതിക്കു തുടക്കം കുറിച്ചിരിക്കുകയാണല്ലോ. ഇടവക തലത്തിൽ പ്രതിനിധികളായി പ്രവർത്തിക്കുവാൻ ആഗ്രഹിക്കുന്നവർ ഇടവക വികാരിയുടെ സാക്ഷ്യപത്രത്തോടുകൂടി അപേക്ഷിക്കുക.

മലങ്കരസഭ, ദേവലോകം, കോട്ടയം-38
ഫോൺ: 9447300908, 9447421948

# PASTORAL VISIT OF
# H.G. Dr.MATHEWS MAR TIMOTHIOS
## IN REPUBLIC OF IRELAND



With Cardinal Sea'n Brady, Catholic Archbishop of Armagh & Primate of all Ireland,



With Archbishop Alan Edwin Thomas Harper, Church of Ireland Archbishop of Armagh & Primate of all Ireland



With Bishop Dr. John Neil, Archbishop of Dublin & Bishop of Glendalough, Ireland



With Bishop William Lee, Bishop of Waterford & Lismore, Ireland



With Bishop William Paul Colton, Bishop of Cork, Cloyne & Ross, Ireland



With Cistercian of the Mount Melleray Abbey in Waterford, Ireland

## മരതകശോഭയോടെ
## ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ

- രാജൻ വർഗീസ്, വയലിക്കൊല്ലാട്ട്, അയർലണ്ട്

**അ**യർലണ്ട്: യൂറോപ്പ്-ആഫ്രിക്ക ഭദ്രാസനത്തിന്റെ പുതിയ ഇടയൻ, ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ 2009 ജൂൺ മാസത്തിലെ പ്രഥമ ഭദ്രാസന സന്ദർശനം ഭദ്രാസനാംഗങ്ങളിൽ നവ ചൈതന്യം പകർന്നു നൽകുന്നതായിരുന്നു. മെത്രാപ്പോലീത്താമാരുടെ സാധാരണ ഇടവക സന്ദർശനം എന്ന കാഴ്ചപ്പാടിനപ്പുറം ഇതര ക്രൈസ്തവ സഭാ മേലദ്ധ്യക്ഷന്മാരുമായി നടത്തിയ കൂടിക്കാഴ്ചകൾ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അഭിമാനകരമായ മുഹൂർത്തങ്ങൾ സമ്മാനിക്കുകയും, യൂറോപ്പ് ഭദ്രാസനത്തിന്റെ വികസന പന്ഥാവിന് പുതിയ മാനങ്ങൾ നൽകുകയും ചെയ്തു. യൂറോപ്പിൽ ഉപരിപഠനം നടത്തിയ അനുഭവ പരിചയവും, വിദേശ ഭാഷാ പാണ്ഡിത്യവം ഇതര സഭാ നേതൃത്വവുമായി വേഗത്തിൽ ആശയവിനിമയം നടത്തുവാനും, അവരുടെ സഹകരണം ഉറപ്പാക്കുവാനും തിരുമേനിയെ സഹായിച്ചു. വിദേശമാധ്യമങ്ങൾ വാർത്താ പ്രാധാന്യം നൽകിയ സന്ദർശനം യൂറോപ്പ്-ആഫ്രിക്ക ഭൂഖണ്ഡങ്ങളിലെ ഇതര ക്രൈസ്തവരിൽ മലങ്കര ഓർത്തഡോക്സ്

ശേഷം 37-ാം പേജിൽ....



M.S. Ad.

മത്തായി മാമ്പള്ളിൽ



"ഫാദർ അൽവാറീസ് എന്നു ഞങ്ങൽ വിളിക്കുന്ന ബിഷോപ്പ് അൽവാറീസ്, വളരെ പ്രസിദ്ധമായ ഒരു കുലീന ബ്രാഹ്മണ കുടുംബമായിരുന്ന ഉന്നത സാമ്പത്തിക നിലവാരമുണ്ടായിരുന്ന 'സരസ്വത്' (Saraswat) കുടുംബത്തിൽ ജനിച്ചു വളർന്നു. ഏകദേശം 400 വർഷം മുമ്പ് ആ കുടുംബം ക്രൈസ്തവ വിശ്വാസം സ്വീകരിച്ചവരാണ്. അദ്ദേഹത്തിന്റെ ഭവനം, 'ദൈവ ഭവനം' 'ദേവന്മാരുടെ ഭവനം' എന്നർത്ഥമുള്ള 'ദേവാംഗർ' എന്നറിയപ്പെട്ടിരുന്നു. ഈ ലോകത്തിലായിരുന്നെങ്കിലും, ഈ ലോകത്തിന്റേതല്ലാത്ത ഒരു ജീവിതം അദ്ദേഹം നയിച്ചിരുന്നു. ഈ ലോകത്തിലുള്ള യാതൊന്നും തന്റെ സ്വന്തമായി കരുതിയില്ല. തന്നെ സമീപിക്കുന്ന ഭിക്ഷകനും അശരണരും തന്റെ പോക്കറ്റിലുള്ള മുഴുവനും കൊടുക്കുമായിരുന്നു. അദ്ദേഹം മഹാനായ ഒരു മനുഷ്യ സ്നേഹിയും ധീരനായ ഒരു പ്രത്രാധിപനും അസാമാന്യ കത്തോലിക്കാ പുരോഹിതനുമായിരുന്നു. ഗോവ ആർച്ച് ബിഷപ്പ്-പാത്രിയർക്കീസുമായുള്ള അഭിപ്രായ വ്യത്യാസങ്ങൾ മൂലം മാർപ്പാപ്പയുമായി കുർബ്ബാന ഐക്യമില്ലാത്ത മലങ്കര സുറിയാനി സഭയിൽ അദ്ദേഹം ചേർന്നു. ജീവിതാവസാനം വരെ അവിടെ തുടർന്നു."

1836 ഏപ്രിൽ 29-നാണ് ഗോവയിൽ, വെർണാ എന്ന സ്ഥലത്തു ജനിച്ച്, സ്ക്കൂൾ വിദ്യാഭ്യാസവും സെമിനാരി വിദ്യാഭ്യാസവും പൂർത്തിയാക്കിയ ശേഷം, 1849 മുതൽ ഗോവയിൽ ആർച്ചു ബിഷോപ്പിന്റെ സ്ഥാനം ഒഴിഞ്ഞു

# വിശ്വാസത്തിന്റെ പോരാളിയും താഴ്ചയുടെ കേദാരവുമായ അൽവാറീസ് മാർ യൂലിയോസ്

കിടന്നിരുന്നതിനാൽ, വൈദികനാകുക എന്ന ലക്ഷ്യത്തോടെ ബ്രിട്ടീഷ് - ഇന്ത്യയുടെ ഭാഗമായിരുന്ന ബോംബെയിൽ യുവാവായ അൽവാറീസ് 1859-ൽ എത്തി. അവിടെ കോളേജ് വിദ്യാഭ്യാസം തുടർന്നു. 1862-ൽ മാർപ്പാപ്പായുടെ പ്രതിനിധിയും ബോംബെ അപ്പോസ്തോലിക വികാരിയുമായിരുന്ന ബിഷപ്പിൽ നിന്നും വൈദിക പട്ടം സ്വീകരിച്ചു. അടുത്ത അഞ്ചു വർഷം ബോംബെയിലെ വിവിധ കത്തോലിക്കാ ദേവാലയങ്ങളിൽ പട്ടക്കാരനായി സേവനമനുഷ്ഠിച്ചു. 1867-ൽ ഗോവയിൽ തിരിച്ചെത്തി, തലസ്ഥാനമായ പഞ്ചിയിൽ താമസിച്ചു. അടുത്ത 20 വർഷക്കാലമുള്ള ഗോവയിലെ അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾ ഗോവയുടെ ചരിത്രം മാറ്റി മറിക്കുന്നതായിരുന്നു. അവിടെ ആദ്യത്തെ 5 വർഷം പൗരോഹിത്യ ശുശ്രൂഷയിൽ പൂർണ്ണമായി കേന്ദ്രീകരിച്ചു. ദൈവഭക്തിയിലും ആദ്ധ്യാത്മിക ജീവിതത്തിലും ആതുര ശുശ്രൂഷയിലും വളരെയധികം ഉയർന്നു. പിന്നീട് വിദ്യാഭ്യാസ സ്ഥാപനങ്ങളും ആതുരാലയങ്ങളും അഭയാർത്ഥി കേന്ദ്രങ്ങളും സ്ഥാപിച്ച് സമൂഹോദ്ധാരണവും സമൂഹത്തിന് ശാശ്വതഗുണങ്ങൾ നേടിയെടുക്കുകയും ചെയ്ത ബഹുമുഖ പ്രതിഭയായി ഫാ. അൽവാറീസ് വിളങ്ങി. സാംസ്ക്കാരിക നവോത്ഥാനത്തനായി വാരികകളും പത്രങ്ങളും നടത്തി ധീരനായ പത്രാധിപർ. രാഷ്ട്രീയ-മത ഭരണകൂടങ്ങൾ അവയെ അടിച്ചമർത്താൻ ശ്രമിച്ചപ്പോഴും, പതറാതെ ദൈവത്തിൽ ആശ്രയിച്ച് അടിയുറച്ച് നിന്ന മഹാൻ.

മാർ അൽവാറീസിന്റെ ജീവിതവും പ്രവർത്തനവും ചരിത്രവിദ്യാർത്ഥികളുടെ ഒരു പഠന വിഷയമാണ്. മാർ അൽവാറീസിനെ കൂടാതെ ഗോവയുടെ ചരിത്രം അപൂർണ്ണമാണ്. അദ്ദേഹത്തെ സഭയിൽ സ്വീകരിച്ചതിനാൽ മലങ്കരസഭ ധന്യമാണ്. അദ്ദേഹത്തിന്റെ കബറിടം ഉൾക്കൊള്ളുന്ന പഞ്ചിം സെന്റ് മേരീസ് പള്ളി സഭയിലെ തീർത്ഥാടന കേന്ദ്രമാണ്. ആ ദേവാലയവും അവിടത്തെ ജനങ്ങളും പുണ്യ പിതാവിന്റെ സാന്നിദ്ധ്യത്താൽ അനുഗ്രഹിക്കപ്പെട്ടിരിക്കുന്നു. മലങ്കരസഭ കണ്ടിട്ടുള്ള മഹാരഥന്മാരിൽ അഗ്രഗണ്യനായ മഹാചാര്യൻ പരിശുദ്ധന്മാരുടെ ഗണത്തിൽ ഉൾപ്പെടുത്തുവാൻ അദ്ദേഹത്തിന്റെ വിശുദ്ധ ജീവിതം കൊണ്ടും വിശ്വാസികളുടെ സാക്ഷ്യങ്ങൾകൊണ്ടും ധന്യനാണ്. ■

## 17-ാം ചരമവാർഷികം
05-09-2009



## മാത്യൂസ് നാടാവള്ളിൽ
ചന്ദനപ്പള്ളി

കർത്താവേ നിൻ മദ്ബഹായിൽ
സ്മൃതരാകട്ടെ മൃതി പൂണ്ടോർ
നിൻ ശ്രേഷ്ഠത വെളിവാകും നാൾ
നിൻ വലമായവർ നിൽക്കണമെ.

*Inserted by Sorrowing Family*

## 15-ാം ചരമ വാർഷികം
12-09-2009



## എം. സി. ഗീവർഗീസ്
(കുഞ്ഞൂഞ്ഞൂട്ടി)
മുക്കാഞ്ഞിരത്ത്
തിരുമൂലപുരം

*"നിന്റെ മഹത്വമുദിക്കും നാൾ
നിൽക്കണമിവൻ വലഭാഗത്തായ്"*

സന്തപ്ത കുടുംബാംഗങ്ങൾ

## 8th Death Anniversary
09.09.2009



## MR. M.V. MATHAI
SHADHOL (M.P.)

*By Sorrowing Family,*

**Mrs. Sosamma Mathai (wife)
Anil - Annie, Biji - Anitha,
Ani - Biji, Shruthi,
Vishalmon & Kripamol**

## നാലാം ചരമ വാർഷികം
15-09-2009



## ടി. ജി. ജോർജ്ജ്
ശാന്തിഭവൻ
പത്തനംതിട്ട

*സന്തപ്ത കുടുംബാംഗങ്ങൾ*




# LETTER FROM READERS

## ഡെലിഗേഷനുകൾ കാര്യക്ഷമമാകണം

2009 ജൂലൈ 11-ാം തീയതി ന്യൂഡൽഹിയിലെ പ്രശസ്തമായ ഇന്ത്യാ ഹാബിറ്റാറ്റ് സെന്ററിൽ ഒരു ദേശീയ സെമിനാർ നടത്തപ്പെടുകയുണ്ടായി. "ന്യൂനപക്ഷങ്ങളുടെ അവകാശങ്ങളും വിദ്യാഭ്യാസരംഗത്തെ ഉത്തരവാദിത്വങ്ങളും" എന്നതായിരുന്നു സെമിനാറിന്റെ ചിന്താവിഷയം. കേന്ദ്ര ന്യൂനപക്ഷക്ഷേമ വകുപ്പുമന്ത്രി ശ്രീ. സൽമാൻ ഖുർഷിദ്, ന്യൂനപക്ഷ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ ദേശീയ കമ്മീഷൻ ചെയർമാൻ ജസ്റ്റിസ് എം. എസ്. എ. സിദ്ദിക്കി, അലിഗഢ് മുസ്ലീം സർവ്വകലാശാല വൈസ് ചാൻസലർ ഡോ. പി. കെ. അബ്ദുൾ അസീസ്, ക്രൈസ്തവ ഉന്നതവിദ്യാഭ്യാസ സ്ഥാപനങ്ങളുടെ ദേശീയ അസോസിയേഷൻ (AIACHE) ജനറൽ സെക്രട്ടറി ഡോ. മാണി ജേക്കബ്, അലഹബാദ് അഗ്രികൾച്ചറൽ യൂണിവേഴ്സിറ്റി വൈസ് ചാൻസലർ റവ. ഡോ. ആർ.ബി. ലാൽ, കൊച്ചി സർവ്വകലാശാല മുൻ വൈസ്ചാൻസലർ പത്മഭൂഷൻ ഡോ. എം. വി. പൈലി, സുപ്രീംകോടതിയിൽ ന്യൂനപക്ഷ അവകാശങ്ങൾ സംരക്ഷിക്കാൻ ഒട്ടേറെ കേസുകൾക്ക് ഹാജരാകുന്ന അഡ്വ. റോമി ചാക്കോ തുടങ്ങിയവർ നേതൃത്വം നൽകിയ ഈ സെമിനാറിൽ ക്രിസ്ത്യൻ, മുസ്ലീം, സിക്ക് മതവിഭാഗങ്ങളിൽ നിന്നായി 140 പ്രതിനിധികൾ സംബന്ധിച്ചു.

ഒരുകാലത്ത് W.C.C. ഉൾപ്പെടെയുള്ള അന്തർദ്ദേശീയ ഫോറങ്ങളിലും ദേശീയതലത്തിലെ അനവധി വേദികളിലും ഒന്നാം നിരയിൽ പ്രശോഭിച്ചിരുന്ന ഓർത്തഡോക്സ് സഭാ ഡെലിഗേഷനുകൾക്ക് ഇന്ന് പഴയതുപോലെ ഊർജ്ജവും ഉന്മേഷവുമില്ല എന്ന ദുഃഖസത്യം നാം അംഗീകരിക്കാതെ വയ്യ. 1985 മുതൽ പറയണമെന്നാഗ്രഹിച്ചിരുന്ന ഈ അപ്രിയസത്യം ഇപ്പോഴെങ്കിലും വിളിച്ചുപറയുന്നത് പരിഹാരനടപടികൾ ഉടനെ ആരംഭിക്കണമെന്ന തീവ്രമായ ആഗ്രഹത്തോടെയാണ്. 1985 ൽ മദ്രാസിലെ സ്കൂൾ ഓഫ് സോഷ്യൽ വർക്കിൽ നടന്ന NCCI ദേശീയ അസംബ്ലിയിലേയും ഏറ്റവും ദുർബലമായ ഡെലിഗേഷൻ നമ്മുടേതായിരുന്നു. ഓർത്തഡോക്സ് സഭ 10 പേരടങ്ങിയ പ്രതിനിധി സംഘത്തെ നിയോഗിച്ചിരുന്നെങ്കിലും മൂന്നുപേർ മാത്രമാണ് അസംബ്ലിയിൽ പങ്കെടുക്കാനെത്തിച്ചേർന്നത്. അന്നത്തെ മദ്രാസ് ഭദ്രാസനാധിപൻ അഭിവന്ദ്യ സഖറിയാ മാർ ദിവന്നാസ്യോസ്, ബ്രഹ്മവാർ സെന്റ് മേരീസ് കോളജ് പ്രിൻസിപ്പലായിരുന്ന പ്രൊഫ. സഖറിയ എന്നിവരും ഞാനും മാത്രം. (ബഹു. കെ. എം. ജോർജ് അച്ചൻ NCCI സ്റ്റാഫ് അംഗമെന്ന നിലയിലാണ് അന്ന് ജനറൽ അസംബ്ലിയിൽ പങ്കെടുത്തത്). പാത്രിയർക്കീസ് വിഭാഗത്തിൽനിന്ന് അന്ന് 10 പേരടങ്ങിയ സംഘം എത്തിയിരുന്നു എന്നതും, ഇപ്പോഴും NCCI, WCC സമ്മേളനങ്ങൾക്ക് അവർ ശക്തമായ ഡെലിഗേഷനുകളെ അയച്ചുവരുന്നു എന്നതും നാം ചേർത്തുവായിക്കേണ്ടതാണ്.

ഡൽഹിയിലെ ന്യൂനപക്ഷാവകാശ സെമിനാറിലേക്കു തന്നെ മടങ്ങിവരാം. കത്തോലിക്കാ സഭയുടെ പ്രതിനിധികളെല്ലാം തലേന്നുതന്നെ ഡൽഹിയിലെ CBCI ആസ്ഥാനത്ത് സമ്മേളിച്ച് കൂടിയാലോചനകൾ നടത്തിയിരുന്നു. സെമിനാറിൽ ആരൊക്കെ സംസാരിക്കണം, മന്ത്രിക്ക് സമർപ്പിക്കുന്ന നിവേദനത്തിൽ എന്തൊക്കെ കാര്യങ്ങൾ ഉൾപ്പെടുത്തണം എന്നൊക്കെ അവർ നേരത്തേ തന്നെ തീരുമാനിച്ചിരുന്നു. ഞങ്ങൾ ഓർത്തഡോക്സ് സഭാ പ്രതിനിധികൾ മൂന്നുപേരും ഒത്തുചേർന്നത് സെമിനാർ ആരംഭിക്കുന്നതിന് മിനിറ്റുകൾ മുമ്പു മാത്രമാണ്. നമുക്ക് എത്ര കോളജുകൾ ഉണ്ട്, സ്കൂളുകൾ ഉണ്ട് തുടങ്ങിയ കൃത്യമായ സ്ഥിതിവിവര കണക്കുകൾ പോലും ആരുടെയും പക്കൽ ഉണ്ടായിരുന്നില്ല. പരിശുദ്ധ ബാവാതിരുമേനിയുടെ ആശംസകൾ അറിയിച്ചും, കേരളത്തിലും വടക്കേ ഇന്ത്യയിലും സഭ നടത്തുന്ന വിദ്യാഭ്യാസപ്രവർത്തനങ്ങൾ പരാമർശിച്ചും വന്ദ്യ സഖറിയാ റമ്പാച്ചൻ അഞ്ചുമിനിട്ട് സംസാരിച്ചതുമാത്രമാണ് ദേശീയ പ്രാധാന്യമുള്ള ഈ സെമിനാറിൽ മലങ്കരസഭയുടെ സംഭാവന.

കാലത്തിനൊത്ത് കോലംമാറുന്ന സഭയായി ഇത്തരം കാര്യങ്ങളിലെങ്കിലും നമ്മുടെ സഭ ഉയരേണ്ടിയിരിക്കുന്നു. ദേശീയ അന്തർദ്ദേശീയ സമ്മേളനങ്ങളും സഭൈക്യ ചർച്ചകളും സംവാദങ്ങളുമൊക്കെ നടക്കുമ്പോൾ സഭയുടെ അന്തസ്സും അഭിമാനവും ഉയർത്തിപ്പിടിക്കാൻ അനുയോജ്യരായ വ്യക്തികളെ തെരഞ്ഞെടുത്ത് നിയോഗിക്കാൻ സഭാനേതൃത്വം ശ്രദ്ധിക്കണം.

**-പ്രൊഫ. ജേക്കബ് കുര്യൻ ഓണാട്ട്**

## മലങ്കരസഭയുടെ ഔദ്യോഗിക മാസിക

മലങ്കരസഭയിൽ ചില കാര്യങ്ങൾ എഴുതുവാനുണ്ട് എന്നു വിചാരിച്ചിരുന്ന സമയത്താണ് സഭാ മാസികയുടെ മട്ടും ഭാവവും ആകെ മാറി ഉന്നത നിലവാരം പുലർത്തിക്കൊണ്ട് ജൂലൈ ലക്കം 'മഴയത്ത്' നനഞ്ഞ് കുതിർന്നു പോകാതെയും, വെയിലത്ത് വാടി തളർന്നു പോകാതെയുമായ വിധത്തിൽ ഭംഗിയുള്ള ഒരു colourless plastic cover-ൽ നിക്ഷേപിച്ച് മലങ്കരസഭയുടെ മറ്റേതൊരു പ്രസിദ്ധീകരണങ്ങളേക്കാളും 'സുന്ദരികളിൽ അതിസുന്ദരി'യായി കൈകളിൽ എത്തിച്ചേർന്നത്.

പള്ളിപ്പെരുനാളുകൾ, പള്ളികൂദാശകൾ, ജൂബിലി ആഘോഷങ്ങൾ ഇവ പ്രമാണിച്ച് പത്രങ്ങളിൽ രണ്ടും നാലും പുറങ്ങളിലായി സപ്ലിമെന്റ് അടിച്ചിറക്കി ലക്ഷങ്ങൾ വ്യർത്ഥമായി ചെലവു ചെയത് ആ പത്രങ്ങൾ വിറ്റു കളയുമ്പോൾ അവ ചവറ്റുകൊട്ടയിൽ താഴ്ത്തിക്കളയുന്നതുപോലെ ആയിത്തീർന്ന് പിന്നീടൊരിക്കൽ അപമാനവും പുച്ഛവും പേറിക്കൊണ്ടു പ. പിതാക്കന്മാരുടെ പടങ്ങളോടുകൂടി stationary സാധനങ്ങളും Bakery items ഉം പൊതിഞ്ഞ് നമ്മുടെയും നാനാജാതി മതസ്ഥരായ മറ്റനേകരുടെയും കൈകളിൽ എത്തിച്ചേരുന്നത് കാണുന്നത് കഷ്ടമല്ലേ? എന്നാൽ ഇങ്ങനെയുള്ള സപ്ലിമെന്റ് മലങ്കരസഭ മാസികയിൽ പ്രസിദ്ധീകരിച്ചാൽ 'മാസിക'ക്കു എത്ര വലിയ നിക്ഷേപം സ്വരൂപിക്കുവാൻ ഇടവകകൾക്ക് കഴിയും!! സ്വദേശത്തും വിദേശത്തുമുള്ള ഇടവകാംഗങ്ങൾ ഒരു നിക്ഷേപം പോലെ കാത്തു സൂക്ഷിക്കുകയുംചെയ്യും.

**- വൽസമ്മ മാത്യു, നരിയാപുരം**

# ADMISSION TO M.TH. & D.TH. COURSES

## THE FEDERATED FACULTY FOR RESEARCH IN RELIGION AND CULTURE (FFRRC)

*An Ecumenical Post-graduate and Research Centre*
*(Affiliated to the Senate of Serampore College)*

Applications are invited from eligible candidates (**II Class/Grade B** both in aggregate and respective discipline in which the candidate seeks to study) for admission to the **Master of Theology** and **Doctor** of Theology courses for the Academic Session beginning in **June 2010.**

***Master of Theology***

Old Testament
New Testament
Christian Theology
Early Tecachers of Faith (Patristics)
Liturgical Theology
History of Christianity
Religion
Pastoral Counseling

***Doctor of Theology***

Old Testament
New Testament
Christian Theology
History of Christianity

Application forms may be obtained on payment of ***Rs. 300/*** for M.Th. courses and Rs. 400/ for D.Th. courses by M.O./Demand Draft, from **Registrar, FFRRC, Mar Thoma Theological Seminary, P.B. No. 287, Kottayam** 686001, Kerala. The last date of receiving application will be ***20 November 2009.*** Candidates must submit their ***Senate Transcript*** along with the application form.

## WANTED IMMEDIATELY

A Godfearing Orthodox Candidate immediately required as an accountant proficinate in English. Retired candidates also can apply; salary negotiable.

*Contact:-*

**Acharya**
**C.S. Ashram**
**Thadagom, Coimbatore**
**Ph: 9443007785, 0422-2658228**

## ശുശ്രൂഷകനെ ആവശ്യമുണ്ട്

കൊച്ചി ഭദ്രാസനത്തിൽപ്പെട്ട മനപ്പിള്ളി സെന്റ് കുറിയാക്കോസ് ചാപ്പലിലേക്ക് ശുശ്രൂഷകനെ ആവശ്യമുണ്ട്. മാന്യമായ ശമ്പളവും, താമസ സൗകര്യവും നൽകുന്നതാണ്.

*ബന്ധപ്പെടേണ്ട നമ്പർ:*

**9847425662,**
**9947986360**
**0484-2418329**

## *For Favours Received*









റേച്ചൽ ഫിലിപ്പ്, കോഴഞ്ചേരി

അക്കാമ്മ ഈപ്പൻ

ജെ. ഫിലിപ്പ്, കോഴഞ്ചേരി

ഫാ. ജേക്കബ് മാത്യു,
(ഓർത്തഡോക്സ് സെമിനാരി)

# ജസ്വന്ത് സിംങ്ങിന്റെ പുറത്താക്കലുയർത്തുന്ന ചിന്തൻ ബൈഥക്കുകൾ

ഇന്ത്യൻ പാർലമെന്ററി ജനാധിപത്യത്തിലെ പ്രധാന പ്രതിപക്ഷത്തുള്ള ബി. ജെ.പി. യുടെ സമുന്നത നേതാവായ ജസ്വന്ത് സിംങ്ങിനെ പാർട്ടി പുറത്താക്കിയിരിക്കുന്നു. അതും ഉൾപാർട്ടി പ്രശ്നങ്ങൾ ഏറെ പ്രകടമാകുകയും തെരഞ്ഞെടുപ്പു പരാജയ കാരണങ്ങൾക്കൊപ്പം അവയും വിശകലനം ചെയ്യുന്നതിന് സിംലയിൽ പാർട്ടി വിളിച്ചു ചേർത്ത സുപ്രധാന സമ്മേളനം (ചിന്തൻ ബൈഥക്- meeting to brainstorm) പുറത്താക്കിയിരിക്കുന്നു. ഇന്ത്യയുടെ വിഭജനത്തിന് മുഖ്യകാരണക്കാരനായി മുദ്രകുത്തപ്പെട്ടിട്ടുള്ള മുഹമ്മദലി ജിന്നയെ മതേതര വാദിയായി അവതരിപ്പിച്ചതാണ് സിംങ്ങിനെ പാർട്ടിക്ക് അനഭിമതനാക്കിയതത്രെ. പുസ്തക വിവാദം അരങ്ങു കൊഴുപ്പിക്കുന്നതിനു മുമ്പു തന്നെ സിംഗിന്റെ പുറത്താകൽ വിവാദ ഭൂമിയിൽ ത്രസിക്കുന്നു.

'ഒരേ ഭരണ നേതൃത്വത്തിൽ കീഴിൽ ഇസ്ലാമിനും ഹിന്ദുവിനും തുല്യതയോടെ ജീവിക്കുവാനാകുമോ' എന്ന് അദ്ദേഹം പ്രകടിപ്പിച്ചത് ചിന്താലോകം ഏറ്റുപിടിക്കുമ്പോൾ നെഹ്റുവും ജിന്നയും ജനിച്ചിരുന്നില്ല.

**ഇന്ത്യാ വിഭജനവും മുസ്ലീം തീവ്രവാദവും**

ഏതു മുൻകാല സംഭവങ്ങളുടെയും നന്മതിന്മകൾ വിലയിരുത്തപ്പെടുക അതിന്റെ പിൻകാല ഫലങ്ങളുടെ വെളിച്ചത്തിലാകുന്നത് സ്വാഭാവികം എങ്കിലും അതിന് അതിന്റേതായ നന്മതിന്മകൾ പ്രത്യേകമായും പരോക്ഷമായുമുണ്ട്. ഭാരതം ഇന്നു നേരിടുന്ന തീവ്രവാദ ഭീഷണിയുടെ പശ്ചാത്തലത്തിലും പാക്കിസ്ഥാനിൽ നിന്നും അതിനനുകൂലമായി അടിക്കടിയുണ്ടാകുന്ന നിലപാടുകളും ഭാരതീയരായ നമ്മെ ഏറെ അലട്ടുന്നുണ്ട്. അതുകൊണ്ടുതന്നെ ചില പ്രത്യേക വിഭാഗങ്ങളെയും 'തീവ്രവാദ' സംഘടനകളെയും ഏറെ മുൻവിധിയോടും അല്പമല്ലാത്ത വെറുപ്പോടും കൂടി മാത്രം വീക്ഷിക്കുന്ന സ്ഥിതി സംജാതമായി. അത് അക്കാലത്തെ നേതാക്കളുടെ വ്യക്തിത്വം സംബന്ധിച്ച വിശകലനം നടത്തുന്ന സ്ഥിതി സ്വാഭാവികമെങ്കിലും ഏറെ തെറ്റിധാരണകൾക്കിടയാക്കുന്നുണ്ട്. ഇന്നത്തെ തീവ്രവാദത്തിന്റെ അടിസ്ഥാനത്തിൽ ഇന്ത്യാ-പാക്കിസ്ഥാൻ വിഭജനത്തെയും അന്നത്തെ നേതാക്കളെയും വിലയിരുത്തുന്നത് ഉചിതമല്ലതന്നെ.

മുസ്ലീം രാഷ്ട്രത്തിനായുള്ള ചിന്ത വളർച്ച പ്രാപിച്ചത് ജിന്നയുടെയോ നെഹ്റുവിന്റെയോ കാലഘട്ടത്തിലല്ല. അവർ ജനിക്കുന്നതിന് ഏറെ മുമ്പു തന്നെ ഒളിഞ്ഞും തെളിഞ്ഞും ഇസ്ലാമിക സ്വത്വത്തിനായും ഭരണത്തിനായും ഉള്ള ചിന്തകൾ വിതക്കപ്പെട്ടിരിക്കുന്നതായി കാണാം. ഇസ്ലാമിക ഭരണകർത്താക്കളുടെ വീരപരാക്രമങ്ങളുടെ സ്മരണകളിൽ ജീവിച്ച ചില ചിന്തകന്മാർ ആണ് അത് കൈമാറിയത്. പരോക്ഷമായും അതീവ സൂക്ഷ്മമായും മാത്രം പ്രചരിച്ചു കണ്ട താദൃശ ചിന്തകൾ പ്രത്യക്ഷ ചർച്ചക്കിടയാക്കിയത് അലിഗഡ് മുസ്ലീം സർവകലാശാലയുടെ സ്ഥാപകനായ സയിദ് അഹമ്മദ് ഖാനിലൂടെയാണ് (1888). 'ഒരേ ഭരണ നേതൃത്വത്തിൻ കീഴിൽ ഇസ്ലാമിനും ഹിന്ദുവിനും തുല്യതയോടെ ജീവിക്കുവാനാകുമോ' എന്ന് അദ്ദേഹം പ്രകടിപ്പിച്ചത് ചിന്താലോകം ഏറ്റുപിടിക്കുമ്പോൾ നെഹ്റുവും ജിന്നയും ജനിച്ചിരുന്നില്ല. എന്നാൽ ആ ചിന്ത വളർച്ചയിലേക്ക് എത്തിയതായി പിൽക്കാല സംഭ



## ഈ വർഷം സെമിനാരിയിൽ പ്രവേശനം ലഭിച്ചവർ

**Trivandrum**
1. Mathew Panicker G.
2. Merin Abraham

**Kollam**
3. Rejin Mathew
4. Sunu Samuel
5. Jinu Thankachan

**Mavelikkara**
6. Thomas Raju

**Thumpamon**
7. Jacob Daniel
8. Sijo John

**Chengannoor**
9. Elwyn Thomas
10. Renny Thomas

**Niranam**
11. Jiju Varghese
12. Anoop Varghese
13. Jijo Abraham

**Kottayam**
14. Bibin C. Mathew
15. Sobin Samuel
16. Anoop Joseph

**Idukki**
17. Gigin Baby

**Ankamali**
18. Eldho Kuriakose

**Kandanadu West**
19. Varghese Philip
20. Baiju J.

**Kandanadu East**
21. Eby Paulose

**Kochi**
22. Philip Kurian

**Kunnamkulam**
23. Santhsoh Babu

**Sulthan Bathery**
24. Aju Philip Varghese

**Malabar**
25. Ninan M. Oommen
26. Paulgee. K. John

**Madras**
27. Joby George
28. Linu Lukose

**Delhi**
29. Gijo Thomas Rajan

**Bangalore**
30. Aby K. Raju

**South West America**
31. Arun Varghese

**Matha Mariyam Ashram**
32. Emil K. Koshy

**The Holy Trinity Ashram**
33. Br. Johns Samuel

വങ്ങൾ വെളിവാക്കുന്നു.

മുസ്ലീം സമൂഹത്തിന് അർഹിക്കുന്ന പരിഗണന നല്കേണ്ടതാണെന്ന ചിന്ത വളർന്നു വന്നപ്പോൾ, അതിലൊരാൾ മാത്രമായിരുന്നില്ലെ ജിന്ന എന്നും, ആ ചിന്ത അംഗീകരിച്ചില്ലെങ്കിലും മുഖദാവിൽ തള്ളിക്കളയരുതെ എന്നുമുള്ള ആഗ്രഹം പ്രകടിപ്പിക്കുകയാണ് ഇപ്പോൾ ജസ്വന്ത് സിംങും, ഏതാനും മാസങ്ങൾക്ക് മുമ്പ് ലാൽകൃഷ്ണ അദ്വാനിയും ചെയ്തത്. അദ്വാനിയുടേത് വാചാ അഭിപ്രായമെങ്കിൽ സിംഗിന്റേത് തീവ്രമായ അന്വേഷണത്തിലുരുത്തിരിഞ്ഞു കണ്ടെത്തലായിരുന്നു എന്ന വ്യത്യാസം മാത്രം. ഫലമോ പാർട്ടി ലൈനിൽ ചിന്തിച്ച് അണികളെ ഒരുമിപ്പിച്ചു നിർത്താത്ത കുറ്റത്തിന് സിംഗ് പുറത്ത്. പാർലമെന്റിന്റെ സഭകളിൽ - പാർട്ടിയുടെ അദ്ധ്യക്ഷനും വിദേശകാര്യ മന്ത്രിയുമായിരുന്ന ചിന്തകനായ വയോധികൻ ആണ് പടിക്ക് പുറത്തേക്ക് നിഷ്കരുണം എറിയപ്പെട്ടത്.

പാർട്ടി വേദികളിലും പുറത്തും, പാർട്ടി അംഗീകരിച്ച അഭിപ്രായം മാത്രം പറയുകയും അതുമാത്രം പരിചിന്തനത്തിന് വിധേയമാക്കുകയും പാർട്ടിക്കു പുറത്തുള്ളവരെക്കുറിച്ച് (പുറത്താക്കപ്പെടുന്നവരെക്കുറിച്ചും) സങ്കുചിതത്വത്തിന്റെ അതിർ വരമ്പുകൾക്കുള്ളിൽ മാത്രം നിന്നുകൊണ്ട് ചിന്തിക്കുകയും ചെയ്യുന്നത് സംസ്ക്കാരത്തിന് ചേർന്നതോ.

മലങ്കരസഭയുടെ സമകാലിക ചരിത്രത്തിൽ ഏറെ സ്വാധീനവും അംഗീകാരവും ലഭിക്കാമായിരുന്ന പ്രവർത്തനങ്ങളാണ് മാത്യൂസ് പ്രഥമൻ, മാത്യൂസ് ദ്വിതീയൻ എന്നീ പിതാക്കന്മാരുടെയും മാർ തേവോദോസ്യോസ്, മാർ മക്കാറിയോസ് പൗലൂസ് മാർ ഗ്രീഗോറിയോസ് എന്നീ മെത്രാപ്പോലീത്താമാരിലൂടെയും വന്ദ്യ യൂഹാനോൻ റമ്പാനിലൂടെയും ഉണ്ടായത്. എന്നാൽ അവരുടെ ജീവിത കാലത്ത് തന്നെ അവരുടെ വ്യക്തിത്വങ്ങളിലെ മഹാത്മ്യവും പ്രവർത്തനങ്ങളിലെ ഔന്നത്യവും കണ്ടറിഞ്ഞ കേരളത്തിലെ പൊതു സമൂഹം അത് അംഗീകരിച്ചിട്ടുപോലും അവ നെഞ്ചേറ്റി സൂക്ഷിക്കുവാൻ മലങ്കരയുടെ മക്കൾക്ക് വേണ്ടവണ്ണം ആയില്ല; അപ്പനുള്ളപ്പോൾ അപ്പനെന്നറിഞ്ഞാദരിച്ചുവോ?

മലങ്കര സഭയുടെ ആധുനിക കാലത്തെ ശില്പി എന്നു വിശേഷിപ്പിക്കപ്പെടുന്ന പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനിയുടെ പ്രവർത്തനങ്ങൾക്കൊപ്പം വിലയിരുത്തപ്പെടേണ്ട ഒന്നാണ് മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ പ്രവർത്തനങ്ങൾ. മലങ്കരയുടെ സൂര്യതേജസ്സായി ശോഭിച്ച് പരശ്ശതം പള്ളികളും അതിലധികം സ്ഥാപനങ്ങളും ഉയരുന്നതിന് ഒറ്റയാൻ പോരാട്ടം നടത്തിയ ആ വന്ദ്യ പിതാവിനെ ഒളിഞ്ഞും തെളിഞ്ഞും ആക്രമിക്കുകയും വാക്കുകൾ കൊണ്ട് മുറിവേല്പിച്ചും താല്പര്യങ്ങളെ സ്വാർത്ഥപരമെന്നു മുദ്രകുത്തി വിമർശിച്ചവരും ഇന്ന് ആ സ്ഥാപനങ്ങളാൽ ഉപജീവിച്ചും തങ്ങളുടെ ഉറ്റവരുടെയും സഭാംഗങ്ങളുടെയും ഉയർച്ചയ്ക്ക് ചവിട്ടു പടിയാക്കുകയും ചെയ്യുമ്പോൾ ദുഃഖിക്കുന്നുണ്ടാകും ഉള്ളിൽ, അദ്ദേഹത്തെ കുറച്ചുകൂടെ അടുത്തുകാണാനായിരുന്നു എങ്കിൽ എന്ന്...

വ്യത്യസ്ത അഭിപ്രായങ്ങളെയും വിമർശനങ്ങളെയും ക്രിയാത്മകമായെടുക്കുവാനും സർഗ്ഗാത്മകതയോടെ പ്രതികരിച്ച് വ്യക്തി ശുദ്ധിക്കും സ്ഥായിയായ പ്രവർത്തന വിജയവും നേടുവാൻ സഹായിക്കേണ്ടതും ആവശ്യമല്ലേ. ഇടവകപ്പള്ളികളുടെയും പൊതു സഭയുടെയും പോളിസികളിൽ ഒറ്റക്കൊറ്റക്കുള്ള തീരുമാനങ്ങളും നടപടികളും എല്ലാം സ്വയ വിമർശനത്തിന് വിധേയമാക്കേണ്ടതുണ്ട്. ■



# പരുമല അന്താരാഷ്ട്ര ക്യാൻസർ ചികിത്സാ കേന്ദ്രം

പരുമല തിരുമേനിയുടെ പാവനനാമത്തിൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ആരംഭിച്ച സെന്റ് ഗ്രീഗോറിയോസ് അന്താരാഷ്ട്ര ക്യാൻസർ ചികിത്സാ കേന്ദ്രത്തിന്റെ ശിലാസ്ഥാപനം 2009 ഓഗസ്റ്റ് മാസം 24-ാം തീയതി വൈകുന്നേരം 3.30-ന് പരുമല സെന്റ് ഗ്രീഗോറിയോസ് മെഡിക്കൽ മിഷൻ ആശുപത്രി അങ്കണത്തിൽ വച്ച് പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിലെ മെത്രാപ്പോലീത്താമാരുടെ സാന്നിദ്ധ്യത്തിൽ പ. കാതോലിക്കാ ബാവാ നിർവ്വഹിച്ചു.

അന്താരാഷ്ട്ര നിലവാരത്തിൽ ആരംഭിക്കുന്ന ഈ ക്യാൻസർ സെന്റർ റേഡിയോ തെറാപ്പി, ക്യാൻസർ ശസ്ത്രക്രിയ, ന്യൂക്ലിയർ മെഡിസിൻ, പാലിയേറ്റീവ് കെയർ, ഹോസ്പീസ് തുടങ്ങി 17-ഓളം വിവിധ ഡിപ്പാർട്ടുമെന്റുകൾ ഉണ്ട്. ചികിത്സയോടൊപ്പം പഠന ഗവേഷണ പ്രവർത്തനങ്ങളും പരിശീലനവും നടത്തുന്നു.

കേരളത്തിൽ ക്യാൻസർ രോഗ ചികിത്സാസൗകര്യങ്ങൾ വളരെ പരിമിതവും അപര്യാപ്തവുമാണ്. ചികിത്സാ ചെലവ് ആകട്ടെ ഭാരിച്ചതും താങ്ങാനാവാത്തതും. ഈ അവസ്ഥയിലാണ് പരുമലയിൽ ആരംഭിക്കുന്ന ക്യാൻസർ സെന്ററിന്റെപ്രസക്തി.

100 കോടി രൂപാ മുതൽ മുടക്കിൽ എല്ലാവിധ അത്യാധുനിക സജ്ജീകരണങ്ങളോടും കൂടി ഉയർന്നു വരുന്ന ഈ ക്യാൻസർ സെന്ററിന്റെ പ്രാരംഭ പ്രവർത്തനങ്ങൾ ഇതിനോടകം ആരംഭിച്ചു കഴിഞ്ഞു.

പരുമല ക്യാൻസർ കൺട്രോൾ പ്രോജക്ട് 2008 ഡിസംബർ മാസം ഇവിടെ ആസൂത്രണം ചെയ്ത് നടപ്പിലാക്കുന്നുണ്ട്. ആശുപത്രിയിലെ ഓങ്കോളജി വിഭാഗത്തിന്റെ പ്രവർത്തനങ്ങൾ ചുരുങ്ങിയ കാലം കൊണ്ട് പൊതുജനശ്രദ്ധ ആകർഷിച്ചുകഴിഞ്ഞു. രോഗികൾക്ക് ഐ.പി.,ഒ.പി. സൗകര്യങ്ങളോടൊപ്പം കീമോതെറാപ്പിയും ആവശ്യമെങ്കിൽ ലഭ്യമാണ്. ക്യാൻസർ മരുന്നുകളുടെ ഉല്പാദനമേഖലയിലെ പ്രമുഖ കമ്പനികളുമായി നേരിട്ട് ബന്ധപ്പെട്ട് രോഗികൾക്ക് കുറഞ്ഞ നിരക്കിലും വേണ്ടി വന്നാൽ സൗജന്യമായും കീമോതെറാപ്പിമരുന്നും നല്കുന്നു. ആശുപത്രിയിലെ ഇതര വിഭാഗങ്ങളുമായി യോജിച്ച് രോഗനിർണ്ണയത്തിന് ആവശ്യമായ പരിശോധനകളും ചികിത്സാ നിർദ്ദേശങ്ങളും നൽകുന്നു.

പൂർണ്ണമായും സജ്ജീകരിച്ച ഇൻപേഷ്യന്റ് ഹോസ്പീസ് ഈ ആശുപത്രിയുടെ മാത്രം പ്രത്യേകതയാണ്. ജീവിതത്തിന്റെ അന്ത്യകാലം വേദനയില്ലാതെ മനസ്സിന്റെ ഭാരമകറ്റി ശാന്തമായ മരണം എന്ന അനിവാര്യമായ യാഥാർത്ഥ്യത്തിലേക്ക് നടക്കുവാനായി നൽകുന്ന ചികിത്സാ ക്രമം ശാരീരികവും, മാനസികവും ആത്മീയവുമായ തലങ്ങളെ സ്പർശിക്കുന്നതുകൊണ്ട് വ്യത്യസ്തത പുലർത്തുന്നു.

രോഗ ചികിത്സയേക്കാൾ പ്രാധാന്യം കാലേകൂട്ടിയുള്ള രോഗനിർണ്ണയത്തിനാണ്. എല്ലാ ശനിയാഴ്ചകളിലും മുടങ്ങാതെ നടത്തുന്ന ക്യാൻസർ രോഗനിർണ്ണയ ക്യാമ്പുകളിൽ ഉദ്ദേശം 60, 70 പേർ പങ്കെടുക്കുന്നു. അവരിൽ രോഗലക്ഷണങ്ങൾ ഉള്ളവർക്ക് പ്രത്യേക പരിശോധനയും, ചികിത്സാ നിർദ്ദേശങ്ങളും നൽകുന്നുണ്ട്. ഇത്തരത്തിൽപ്പെട്ട 36 ക്യാമ്പുകൾ ഇതിനകം നടത്തി കഴിഞ്ഞു.

കടപ്ര, മാന്നാർ, നിരണം, വീയപുരം, ചെന്നിത്തല, പാണ്ടനാട്, ബുധനൂർ, നെടുമ്പ്രം എന്നീ എട്ടു പഞ്ചായത്തുകളിൽ നടത്തുന്ന മാർ ഒസ്താത്തിയോസ് പാലിയേറ്റീവ് സർവ്വീസ് (മോപ്സ്) പ്രകാരം രോഗികളെ അവരുടെ ഭവനങ്ങളിൽ സന്ദർശിച്ച് സൗജന്യമായി മരുന്നും ചികിത്സാ നിർദ്ദേശങ്ങളും നൽകുന്നു.

ദേശീയവും അന്തർദേശീയവുമായ ഒട്ടനവധി പ്രശസ്ത ക്യാൻസർ ചികിത്സാകേന്ദ്രങ്ങൾ ഈ പദ്ധതിയുമായി സഹകരണത്തിന് കരാർ ഒപ്പിട്ടുണ്ട്. സ്വദേശത്തും വിദേശത്തുമുള്ള ഒട്ടേറെ സുമനസ്സുകളുടെ നിർലോഭമായ സഹകരണം പ്രവർത്തകർക്ക് കരുത്തു പകരുന്നു.

ഫാ. അലക്സാണ്ടർ കൂടാരത്തിൽ ചീഫ് എക്സിക്യൂട്ടീവ് ഓഫീസറായും പരുമല മിഷൻ ഹോസ്പിറ്റൽ മാനേജിംഗ് കമ്മറ്റി അംഗങ്ങൾ സഹകാരികളായും പ്രവർത്തിച്ചു വരുന്നു. ■

# മരതകശോഭയോടെ മാർ തീമോത്തിയോസ്

*30-ാം പേജിൽ നിന്നു തുടർച്ച*

സഭയെക്കുറിച്ച് മികച്ച ധാരണകൾ വളർത്തുവാൻ പര്യാപ്തമായി.

രണ്ടു ഭൂഖണ്ഡങ്ങളിലായി വ്യാപിച്ചു കിടക്കുന്ന മലങ്കര സഭയിലെ ഭദ്രാസനം എന്ന പ്രത്യേകതയുള്ള യൂറോപ്പ്-ആഫ്രിക്ക ഭദ്രാസനം ഇടവകകളുടെയും സഭാംഗങ്ങളുടെയും എണ്ണത്തിൽ വളരെ പിന്നിലാണ്. ഈ ഭദ്രാസനത്തിന്റെ തിലകക്കുറിയായി ശോഭിക്കുന്ന അയർലണ്ടിൽ നവ ഇടയന് ലഭിച്ച ഊഷ്മളമായ സ്വീകരണങ്ങൾ എടുത്തുപറയേണ്ടതാണ്. പതിനഞ്ച് ദിവസങ്ങൾ മാത്രം നീണ്ട അയർലണ്ട് സന്ദർശനം ഏറെ ശ്രദ്ധേയമായിരുന്നു. യൂറോപ്പ് ഭൂഖണ്ഡത്തിന്റെ ഏറ്റവും പടിഞ്ഞാറായി അറ്റ്ലാന്റിക് സമുദ്രത്തിന്റെ റാണിയായി സ്ഥിതി ചെയ്യുന്ന ഈ ദ്വീപ് പ്രകൃതിഭംഗിയാൽ 'എമറാൾഡ് അയർലണ്ട്' എന്നറിയപ്പെടുന്നു. ബ്രിട്ടന്റെ അധീനതയിലല്ലാത്ത ഭൂപ്രദേശങ്ങൾ ഉൾപ്പെടുത്തി 'റിപ്പബ്ലിക് ഓഫ് അയർലണ്ട്' രൂപീകൃതമായതോടെ വികസന പാത തുറക്കപ്പെടുകയും ഇവിടെ തൊഴിലവസരങ്ങൾ ഉണ്ടാകുകയും ചെയ്തു. ആരോഗ്യമേഖലയിലുണ്ടായ തസ്തികകൾ മലയാളികളെ അയർലണ്ടിലേക്ക് കുടിയേറാൻ സഹായിച്ചു. അവരിൽ ഉൾപ്പെട്ട ഓർത്തഡോക്സ് സഭാംഗങ്ങളുടെ സഭാസ്നേഹം യൂറോപ്പ് കേന്ദ്രീകരിച്ച് പുതിയ ഭദ്രാസനം രൂപപ്പെടുത്താൻ കാര

ണമായി. ഇന്ന് അയർലണ്ടിൽ അഞ്ച് ഇടവകകൾ ഉണ്ടായിക്കഴിഞ്ഞു. അയർലണ്ടിലെ കോർക്കിലാണ് മലങ്കര സഭയ്ക്ക് സർവവിധ സൗകര്യങ്ങളോടും സജ്ജീകരണങ്ങളോടും കൂടിയുള്ള പള്ളി സ്വതന്ത്രമായി ലഭിച്ചിരിക്കുന്നത്. അയർണ്ടിലെ പ്രഥമ വൈദികനായ കോശി വൈദ്യൻ അച്ചന്റെ ചിട്ടയായ പ്രവർത്തനങ്ങളാണ് സഭയ്ക്ക് ഇവിടെ ശക്തമായ അടിത്തറയുണ്ടാകുവാൻ സഹായിച്ചത്.

തീമോത്തിയോസ് തിരുമേനിയുടെ അയർലണ്ട് സന്ദർശനത്തിനിടയിൽ നടന്ന അർത്ഥവത്തായ കൂടിക്കാഴ്ചയിൽ സഭാപിതാക്കന്മാർ, യൂണിവേഴ്സിറ്റിയിലെ ഉന്നത സ്ഥാനികൾ, പ്രശസ്ത വ്യക്തികൾ, സുഹൃത്തുക്കൾ ഉൾപ്പെടുന്നു. മലങ്കര സഭയ്ക്ക് ഏറെ ഗുണകരമായിത്തീർന്ന കൂടിക്കാഴ്ചകളിൽ ഒന്നായിരുന്നു 'ചർച്ച് ഓഫ് അയർലണ്ടിന്റെ' പരമാദ്ധ്യക്ഷൻ എലൻ എഡ്‌വിൻ തോമസ് ഹാർപ്പർ അദ്ദേഹത്തിന്റെ ഔദ്യോഗിക വസതിയിൽ നൽകിയ സ്വീകരണം. ഈ സ്വീകരണത്തിൽ ചർച്ച് ഓഫ് അയർലണ്ടിന്റെ ഉന്നത പ്രതിനിധികളും സംബന്ധിച്ചിരുന്നു. അഭിവന്ദ്യ തിരുമേനിയുടെ സഹപാഠിയും, അയർലണ്ടിലെ റോമൻ കത്തോലിക്കാ സഭയുടെ പരമാദ്ധ്യക്ഷനും ഐറീഷ് എപ്പിസ്ക്കോപ്പൽ കോൺഫറൻസിന്റെ ചെയർമാനുമായ കർദ്ദിനാൾ ഷോൺ ബ്രാഡി നൽകിയ ഹൃദ്യമായ സ്വീകരണം സുപ്രധാനമായിരുന്നു. കോർക്കിലെ ബിഷപ്പ് വില്യം പോൾ കോൾട്ടൺ ആദരപൂർവ്വം സ്വീകരിക്കുകയും ഉപഹാരങ്ങൾ നൽകുകയും ചെയ്തു. അയർലണ്ടിലെ ക്രിസ്ത്യൻ സംഘടനകൾ ഐറീഷ് കൗൺസിൽ ഓഫ് ചർച്ചസ്, ഡബ്ലിൻ, കൗൺസിൽ ഓഫ് ചർച്ചസ് എന്നിവരൊക്കെ നൽകിയ സ്വീകരണങ്ങൾ മലങ്കര സഭയ്ക്കു തന്നെ ലഭിച്ച ഔദ്യോഗിക അംഗീകാരമായി കാണാൻ കഴിയും.

ട്രിനിറ്റി കോളജ്, മെനൂത്ത് പൊന്തിഫിക്കൽ യൂണിവേഴ്സിറ്റി ഉൾപ്പെടെ നിരവധി വിദ്യാഭ്യാസ സ്ഥാപനങ്ങളും അഭിവന്ദ്യ തിരുമേനി സന്ദർശിച്ചു. ഇവയിൽ 17-ാം നൂറ്റാണ്ടിൽ സ്ഥാപിതമായ മെനൂത്ത് യൂണിവേഴ്സിറ്റി സന്ദർശനത്തിന്റെ ഫലമായി മലങ്കരസഭയിലെ വൈദികർക്ക് ഇവിടെ ഉപരിപഠനത്തിന് വഴിയൊരുങ്ങി.

കഴമ്പില്ലാത്ത സന്ദർശനങ്ങൾ നടത്തി സഭാക്കേസ് മാത്രം പ്രസംഗവിഷയമാക്കുന്ന വിഘടിത സഭാ നേതാക്കളുടെ സന്ദർശനം കണ്ടുമടുത്ത ക്രൈസ്തവർ മലങ്കരസഭയുടെ വിവേകമതിയായ മെത്രാപ്പോലീത്തായുടെ ഈടുറ്റ പ്രഭാഷണങ്ങൾ സാകൂതം കേട്ടു. ഇറ്റലിയിലെ പ്രമുഖ യൂണിവേഴ്സിറ്റിയിൽ നിന്നും പഴയ നിയമത്തിൽ ഡോക്ടറേറ്റും, ജറുശലേമിൽ നിന്നു ഡിപ്ലോമയും, പ്രമുഖ യൂറോപ്യൻ ഭാഷകളായ ഫ്രഞ്ച് ജർമ്മൻ, ഇറ്റാലിയൻ ഗ്രീക്ക്, കൂടാതെ അരാമിക് ഹീബ്രു എന്നിങ്ങനെ 6 വിദേശ ഭാഷകളിൽ പാണ്ഡിത്യവുമുള്ള തിരുമേനിയുടെ സന്ദർശനത്തിന് മാധ്യമങ്ങൾ ഏറെ പ്രാധാന്യം നൽകി.

നവ ഇടയന്റെ പ്രഥമ സന്ദർശനം ഭദ്രാസനാംഗങ്ങളിൽ അഭിമാനവും, വിശ്വാസവും, സഭാസ്നേഹവും ഉണരുവാൻ സഹായകമായി. തിരുമേനിയുടെ സന്ദർശനത്തെക്കുറിച്ച് ചോദിച്ചപ്പോൾ ഒരു എട്ടുവയസ്സുകാരി കൊച്ചുപെൺകുട്ടിയുടെ മറുപടി ഇങ്ങനെയായിരുന്നു "Kind & Gentle". ഇതാണ് സഭാംഗങ്ങൾക്കും പറയാനുള്ളത്.

ഹ്രസ്വമായ പ്രഥമ സന്ദർശനത്തിലൂടെ ഭദ്രാസന ഭരണം എന്ന പരമ്പരാഗത ശൈലിയ്ക്ക് പകരം ഭാരതത്തിന്റെ അംബാസിഡറായി-ആധുനിക ഭാരത ക്രൈസ്തവ സഭയുടെ പ്രതിഭാധനനായ ഇടയനായി തിരുമേനി അംഗീകരിക്കപ്പെട്ടു. ക്രൈസ്തവ മൂല്യങ്ങളുടെ മരതക ശോഭയിൽ ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്തായുടെ ശക്തമായ നേതൃത്വം യൂറോപ്പ് ഭദ്രാസനത്തെയും മലങ്കരസഭയെയും കൂടുതൽ അഭിമാനകരമായ ദിവസങ്ങളിലേക്ക് നയിക്കുമെന്ന് നിസ്സംശയം വിശ്വസിക്കാം-ദൈവത്തിൽ ആശ്രയിക്കാം. ■

## അക്ഷരക്കൂട്ടത്തിലേക്ക് സ്വാഗതം

മലങ്കരസഭയുടെ ആസ്വാദക സമൂഹമായ അക്ഷരക്കൂട്ടത്തിന്റെ കർമ്മപഥങ്ങളിലേക്ക് സ്വാഗതം.

മലങ്കരസഭയുടെ വായനാനുഭവം പങ്കിടുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന അക്ഷരക്കൂട്ടായ്മ ഇതിനകം അനുവാചക മനസ്സിലിടം നേടിയിട്ടുണ്ട്.

അക്ഷരക്കൂട്ടം പുതിയൊരു വായനാസംസ്കാരവുമായി ഇടവക തലങ്ങളിലെത്തുന്നു.

വായന, സംവാദം, വായിക്കാൻ പ്രേരണ നല്കൽ, രചനകൾ, അവതരണം, വര, വർണ്ണങ്ങൾ...

നിങ്ങൾ വായിക്കുന്ന വ്യക്തിയാണോ എങ്കിൽ അക്ഷരക്കൂട്ടത്തിന്റെ ഇടവക തല പ്രവർത്തനങ്ങൾക്ക് നിങ്ങൾക്ക് സഹകാരിയാകാം.

*എഴുതുക:*

**അക്ഷരക്കൂട്ടം, മലങ്കരസഭ, ദേവലോകം, കോട്ടയം - 38**



കൊല്ലം കൺസ്യൂമേഴ്സ് പ്രൊട്ടക്ഷൻ കൗൺസിൽ കേന്ദ്ര സമിതി, സംസ്ഥാനത്തെ മികച്ച കോളജ് പ്രിൻസിപ്പലിന് ഏർപ്പെടുത്തിയ പ്രഥമ മാത്യൂസ് മാർ എപ്പിഫാനിയോസ് അവാർഡ് - 2009 ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായിൽ നിന്നും പത്തനാപുരം സെന്റ്. സ്റ്റീഫൻസ് കോളജ് പ്രിൻസിപ്പൽ, ഫാ. കെ. വി. പോൾ സ്വീകരിക്കുന്നു. മന്ത്രി പി. കെ. ഗുരുദാസൻ, അവാർഡ് കമ്മറ്റി ചെയർമാൻ അൻസാർ റഹിം, കൗൺസിൽ പ്രസിഡന്റ് പുനലൂർ റ്റി. എം. തോമസ് സമീപം






# മലങ്കരസഭ
## പദപ്രശ്നം

7

| | | | | | | |
|---|---|---|---|---|---|---|
| 1 | 2 | | 3 | | | 4 |
| 5 | | | | 6 | | |
| | 7 | | | ■ | 8 | |
| | 9 | | 10 | | | |
| 11 | 12 | 13 | | | | |
| 14 | | | | 15 | 16 | 17 |
| 18 | | | ■ | 19 | | |

### വലത്തോട്ട്

1. സഹോദരനെ നിസ്സാരാ എന്നു വിളിച്ചാൽ ഇതിന്റെ മുമ്പാകെ നിൽക്കേണ്ടി വരുമെന്ന് യേശു കൽപ്പിച്ചു. (6)
5. രൂബേന്യരിൽ പ്രഭുവായിരുന്ന ബേയേരായുടെ വംശാവലി തലമുറ തലമുറയായി എഴുതിയിരുന്ന പ്രകാരം കുലം കുലമായ അവന്റെ സഹോദരന്മാരിൽ തലവനായിരുന്ന ആൾ (4)
6. അബ്രഹാമിന്റെ കാലത്ത് ഗോമോറയെ ഭരിച്ചിരുന്ന രാജാവ് (3)
7. വിശുദ്ധ പൗലോസിനുണ്ടായിരുന്ന പൗരത്വം ഏത് രാജ്യത്തിന്റേതായിരുന്നു (2)
8. സാമർത്ഥ്യമുള്ള ഭാര്യയുടെ ........... മുത്തുകളിലും ഏറും (2)
9. സ്നാനം കഴിപ്പിക്കുന്നവൻ എന്നർത്ഥം വരുന്ന വാക്ക് (5)
11. മഹാപുരോഹിതനു മാത്രം പ്രവേശിക്കുവാൻ കഴിയുന്ന ദേവാലയ ഭാഗം. ഇവിടെയാണ് ദൈവത്തിന്റെ പെട്ടകം വച്ചിരുന്നത് (7)
14. പഴയ നിയമത്തിലെ സദൃശ്യവാക്യം, ഇയ്യോബ്, ഉത്തമഗീതം, സഭാപ്രസംഗി, എന്നീ ഓരോ പുസ്തകത്തിനും പൊതുവിൽ പറയുന്ന പേര് (4)
15. ധനവാനും ലാസറും മരിച്ചതിനു ശേഷം ധനവാൻ പാതാളത്തിൽ അനുഭവിച്ചത് (3)
18. നശിപ്പിക്കൽ, കൊല, എന്നിവയ്ക്ക് അർത്ഥമായി വരുന്ന ഒരു വാക്ക് (3)
19. എബ്രായ ഭാഷയിലെ നാലാമത്തെ അക്ഷരം (3)

### താഴോട്ട്

1. മരണത്തിനു ശേഷം സർവ്വ മനുഷ്യരും അഭിമുഖീകരിക്കേണ്ടി വരുന്ന ഒരവസ്ഥ, ഇതിനു ശേഷം സ്വർഗ്ഗമോ, നരകമോ അനുഭവിക്കാം (4)
2. യേശു ഉയർപ്പിച്ച ഒരു പെൺകുട്ടിയുടെ പിതാവ്, ഇദ്ദേഹം പള്ളി പ്രമാണിയായിരുന്നു (4)
3. ബന്യാമീൻ ഗോത്രക്കാരനായ ഒരു ഒറ്റുകാരൻ, ദൈവം വീണ്ടെടുക്കുന്നുവെന്നാണ് പേരിനർത്ഥം (3)
4. ഹിസ്ക്കിയാവ് 25-ാം വയസ്സിൽ വാഴ്ച തുടങ്ങിയപ്പോൾ പുരോഹിതന്മാരെയും ലേവ്യരെയും ഒന്നിച്ചു കൂട്ടിയ കിഴക്കു ഭാഗത്തെ സ്ഥലം. (5)
7. പനിനീർപുഷ്പത്തിന്റെ ഇംഗ്ലീഷ് നാമം (2)
10. നദീതീരത്തു നിൽക്കുന്നതായി ഫറവോൻ കണ്ട സ്വപ്നത്തിലെ മൃഗം (2)
11. അറിവില്ലാത്തവൻ എന്നർത്ഥമുള്ള വാക്ക് (3)
12. ഗോതമ്പ്, യവം, അമര, ചെറുപയർ, ചോളം എന്നിവയ്ക്കൊപ്പം അപ്പം ഉണ്ടാക്കാൻ യഹോവ കല്പിച്ചിരിക്കുന്ന ഒരു ധാന്യം (2)
13. ലാബാന്റെ മകളായ റാഹേൽ തന്റെ പിതാവിന്റെ ഗൃഹത്തിൽ നിന്നും മോഷ്ടിച്ചെടുത്തത് (3)
15. യെരഹ്മയേലിന്റെ പുത്രനായ ഒനാമിന്റെ ഒരു പുത്രൻ (2)
16. നിന്റെ............യെക്കൊണ്ട് സത്യം ചെയ്യരുത് എന്ന് യേശു പറഞ്ഞിരിക്കുന്നു. ഒരു മനുഷ്യാവയവം (2)
17. തിന്നരുതെന്ന് യഹോവ കല്പിച്ചിരിക്കുന്ന ഒരു ജീവി. കൂമൻ, മൂങ്ങ, എന്നിവയോടൊപ്പമുള്ളത് (2)

**(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9847555113)**

പദപ്രശ്നം 6 - ന്റെ ശരിയുത്തരവും
വിജയികളുടെ പേരു വിവരവും
അടുത്ത ലക്കത്തിൽ പദപ്രശ്നം - 8 നോടൊപ്പം
പ്രസിദ്ധീകരിക്കുന്നതാണ്.

**ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം**
**പദപ്രശ്നം,**
**മലങ്കരസഭ മാസിക**
**കാതോലിക്കേറ്റ് അരമന, ദേവലോകം പി.ഓ., കോട്ടയം-38**

ഉത്തരങ്ങൾ അയയ്ക്കേണ്ട
അവസാന തീയതി : 10-10-2009

ധ്യാനപംക്തി

# വചന വിചിന്തനം

ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

സെപ്റ്റം. 20

**സ്ലീബാ പെരുന്നാളിനുശേഷം ഒന്നാം ഞായർ**
(വി. മർക്കോസ് 13:28 - 37)

കർത്താവിന്റെ കുരിശിന്റെ മഹത്വീകരണത്തിന്റെ പെരുന്നാളാണ് സ്ലീബാ പെരുന്നാൾ. കുരിശ് കർത്താവിനെ തന്നെ പ്രതിനിധീകരിക്കുകയാണ്. സ്വർഗ്ഗത്തെയും ഭൂമിയേയും ഐക്യപ്പെടുത്തിയത് കർത്താവാണ്. കുരിശിനും ആ പ്രാധാന്യം വരുന്നു. സ്വയം ത്യജിച്ചിട്ടാണ് കർത്താവ് കുരിശ് ആയുധമാക്കിയത്. സ്വയം ത്യജിക്കപ്പെട്ടവനുമാത്രമേ കുരിശായി രൂപാന്തിരപ്പെടാൻ കഴിയൂ. സർവ്വപ്രപഞ്ചത്തിന്റെയും മദ്ധ്യസ്ഥനായി ആണ് ഗോഗുൽത്തായിൽ കർത്താവ് കുരിശിൽ നാട്ടപ്പെട്ടത്. അങ്ങനെ പ്രപഞ്ചത്തിന്റെ മദ്ധ്യസ്ഥതാസ്ഥാനവും കുരിശിനു വന്നുചേരുകയാണ്. നമ്മുടെ നിരന്തരകാഴ്ചയ്ക്കും അനുഷ്ഠാനചര്യയ്ക്കും കുരിശ് നിർണ്ണായക ഘടകമാകുന്നത് സ്വയം ത്യജിക്കുവാൻ നാം ഒരുക്കപ്പെടുന്നതിനുവേണ്ടിയാണ്. സ്നേഹം, ത്യാഗം, യാഗം തുടങ്ങിയവ കുരിശിൽ വിലയിക്കുന്ന മൂന്ന് സന്ദേശങ്ങളാണ്. സ്നേഹത്തിൽ നിന്ന് ഉത്ഭൂതമാകുന്ന പരിത്യാഗം. പരിത്യാഗത്തോടെ സമർപ്പിക്കപ്പെടുന്ന യാഗം ഇത് കുരിശിന്റെ ചലനാത്മകതയാണ്. യേശുവിന്റെ മനുഷ്യാവതാരം മുതൽ ഉയിർപ്പും സ്വർഗ്ഗാരോഹണം വരെയുള്ള കാര്യങ്ങൾ നമ്മുടെ ആത്മീയ മണ്ഡലത്തിൽ എത്തിക്കാൻ കുരിശിനാണ് കഴിയുക. രൂപരഹിതമായ കുരിശ് യേശുവിന്റെ മനുഷ്യാവതാരജീവിതചക്രത്തിന്റെ ആധികാരികതയാണ്.

സ്ലീബാ പെരുന്നാളിനോടുകൂടി സ്ലീബാ ആരാധനാവാരങ്ങളാണ് വരുന്നത്. ഇവിടെ യുഗാന്ത്യചിന്തകൾ, തത്സമയം ഉണ്ടാകാവുന്ന പരീക്ഷണങ്ങൾ, യുഗാന്ത്യ പരിശോധനയുടെ പ്രതികരണങ്ങൾ, കർത്താവിന്റെ രണ്ടാം വരവ്, ന്യായവിധി എന്നിവയെ ഈ കാലത്ത് ധ്യാനവിഷയമാക്കിയിരിക്കുന്നു. ദൈവത്തെ തന്നിലേയ്ക്ക് സ്വീകരിക്കുവാനും ദൈവത്താൽ താൻ സ്വീകരിക്കപ്പെടുവാനും നിതാന്ത ജാഗ്രതയുള്ള ഒരു ഒരുക്കം അനിവാര്യമാണെന്ന് ഈ വേദഭാഗങ്ങൾ പഠിപ്പിക്കുന്നു. യുഗാന്ത്യത്തെക്കുറിച്ചുള്ള കർത്താവിന്റെ പ്രബോധനങ്ങൾ വി. ലൂക്കോസ് 21-ലും വി. മത്തായി 24-ലും കൂടെ രേഖപ്പെടുത്തിയിട്ടുണ്ട്. നിഷ്ക്കാസിതമാകുന്ന യെരുശലേം ദേവാലയം, അന്ത്യകാലത്തെ ലോകം, വിശ്വാസിക്കുണ്ടാകുന്ന പരിശോധനകൾ, കർത്താവിന്റെ രണ്ടാം വരവിൽ എതിരേൽപ്പിന് ഉണർന്നിരിക്കേണ്ടത് ഈ സുവിശേഷങ്ങൾ വ്യക്തമാക്കുന്നത് ഇതാണ്. സ്ലീബാ പുതുക്കപ്പെടലിന്റെ സന്ദേശമാണ് നൽകുന്നത്. സ്ലീബായിൽ കരേറിയവനാണ് ഉയിർക്കുന്നത്. ആ സ്ലീബാ സ്പർശനമുണ്ടായവനാണ് ജീവിക്കുന്നത്. ഒരു സ്പർശനം കൊണ്ട് നമുക്കെല്ലാം മരണത്തിൽ നിന്ന് ഉയിർക്കപ്പെടാനുള്ള സാധ്യതയാണ് സ്ലീബാ നൽകുന്നത്.

**1. വേനൽ തളിരുകൾ**

വിശുദ്ധ വചനത്തിൽ അത്തിവൃക്ഷം ഏറെ പ്രസക്തിയുള്ളതാണ്. ഗുരുവര്യന്മാർ ശിഷ്യന്മാരുമായി സംവദിക്കുന്നതും ജ്ഞാനികൾ ധ്യാനത്തിലാകുന്നതും അത്തിവൃക്ഷച്ചുവട്ടിലായിരുന്നു. സക്കായിക്കുപോലും ഒരുവേള അത്തിവൃക്ഷം അഭയമായിരുന്നു. അത്തി അഭയമടയാനുള്ള ഒരു വൃക്ഷമായി പരിഗണിക്കപ്പെടുന്നു. വേനലുകളിൽ തളിരിടുന്ന വൃക്ഷം. പ്രതിസന്ധികളിൽ കരുതലിന്റെ അടയാളമാണ്. വേനലുകൾ ജീവിതത്തെ നിരാശമയമാക്കുന്നതാണ്. പുഷ്ടികളെ നഷ്ടമാക്കുന്നതാണ്. നീരുറവകൾ വറ്റിപ്പോകുന്നതാണ്. അവിടെ രൂപപ്പെടുന്ന തളിരുകൾ ആശ്വാസത്തിന്റേതാണ്. വേനലുകളിൽ തളിരിടുന്ന വൃക്ഷമായാണ് വിശ്വാസി വിളിക്കപ്പെടുന്നത്. അവിടെയും പോഷണവും ഫലസമൃദ്ധിയുമായി അതു മാറപ്പെടണം. അനുകൂലാവസ്ഥകളിലെ ആത്മീയജീവിതത്തേക്കാൾ പ്രതികൂലാവസ്ഥകളിലെ ആത്മീയജീവിതത്തിനാണ് പ്രാധാന്യം. സമൃദ്ധിയിലെ ദാനത്തെക്കാൾ ഇല്ലായ്മയിലെ കൊടുക്കലുകൾക്കും സഹൃദയരുടെ വിരുന്നുകളേക്കാൾ വൈരികളോടുള്ള നിരപ്പ്

കൾക്കുമാണ് പ്രാധാന്യം. കല്ലെറിയുന്നവനും വൃക്ഷം ഫലം പുറപ്പെടുവിക്കുന്നു. അമ്പ് എയ്യുന്നവനും കിളികളകൂജനം മുഴക്കുന്നു. പ്രകൃതിയുടെ ദയാവയ്പ്പിന്റെ പാഠങ്ങളാണ് അത്. അത്തിവൃക്ഷത്തെ യോവേൽ 2:22-ൽ ദൈവദാനത്തിന്റെ പ്രതീകമായും യെഹസ്കേൽ 41:7-ൽ ദൈവരാജ്യത്തിന്റെ പ്രതീകമായും അവതരിപ്പിക്കുന്നു. ഭക്തനായ മനുഷ്യന്റെ ആത്മീയഉണർച്ചയും വളർച്ചയും ദൈവദാനമാണ്. ഭക്തനായ മനുഷ്യൻ ഏത് പ്രതികൂല അവസ്ഥയിലും ദൈവത്തിനുഫലങ്ങൾ പുറപ്പെടുവിക്കുന്നവനാകണം. ആത്മീയവേനൽ വറുതിയിലായ വ്യക്തിജീവിതങ്ങൾ, കുടുംബങ്ങൾ, സമൂഹം ഇവിടെ തണലിന്റെ തളിരാകാനാണ് വിശ്വാസി വിളിക്കപ്പെട്ടിരിക്കുന്നത്. അത്തിവൃക്ഷത്തിന്റെ തളിരിടീൽ ദൈവരാജ്യ ആഗമനമാണ് പ്രതിനിധികരിക്കുന്നത്. വിശ്വാസി ദൈവരാജ്യ വരവിന്റെ പ്രഘോഷകനാണ് എന്നാണ് ഇത് ഓർമ്മിപ്പിക്കുന്നത്.

**2. നിരീക്ഷണമില്ലാത്തിടത്തെ നീതി**

വിശുദ്ധ വചനം ഏറെ പങ്കുവയ്ക്കുന്ന വാക്കുകളാണ് ജാഗ്രതയോടെ ഇരിക്കുവീൻ, ഉണർന്നിരിക്കുവീൻ സൂക്ഷിച്ചുകൊൾവീൻ എന്നത്. പ്രാർത്ഥിച്ചുകൊണ്ടിരിക്കുവീൻ എന്ന മറ്റൊരു പ്രയോഗവും നിലനിൽക്കുന്നു. അറിയാത്ത ഒന്നിനുവേണ്ടി അനുഭവവേദ്യമല്ലാത്ത ഒന്നിനുവേണ്ടി നിരന്തരം ജാഗ്രതയോടെ കാത്തിരിക്കുന്നവനാണ് ഭക്തനെന്ന് യേശു പഠിപ്പിക്കുകയാണ്. ഏൽപ്പിക്കപ്പെട്ട ഉത്തരവാദിത്വങ്ങളിൽ നിതാന്തജാഗ്രതവേണം എന്നുകൂടെയുണ്ട്. നിരീക്ഷണമില്ലാത്തിടത്ത് നിലനിൽക്കുന്ന നീതി സത്യസന്ധമാണ്. ഏൽപ്പിക്കപ്പെട്ടതിന്റെ ഫലം അന്വേഷിച്ച് എത്തുന്നവരെ ഉത്തരവാദിത്വപ്പെട്ടവർ കൊന്നുകളയുന്ന പ്രകൃതം നിരീക്ഷണമില്ലാത്തിടത്ത് നീതി കൊലചെയ്യപ്പെടുന്നു എന്നതാണ്. എണ്ണയുള്ള തെളിദീപങ്ങളുമായി യജമാനനെ എതിരേൽക്കുന്നവർ നിരീക്ഷണമില്ലാത്തിടത്ത് വിജയിച്ചവരാണ്. ഒരു അനുജൻ വയലിൽ കൊലചെയ്യപ്പെടുമ്പോൾ അപഹരിച്ച പണം ഭാവമേതുമില്ലാതെ സ്വന്തകൂടാരത്തിൽ കുഴിച്ചിടുമ്പോഴും, വിജാതീയകന്യകയുടെ മടിയിൽ തല വച്ച് ഉറങ്ങുമ്പോഴും നിരീക്ഷണമില്ലാത്തിടത്ത് നീതി തമസ്ക്കരിക്കപ്പെടുന്ന കാഴ്ചയാണ്. എപ്പോഴും നമ്മെ കണ്ടുകൊണ്ടിരിക്കുന്ന ഒരു ദൈവസാന്നിദ്ധ്യം തിരിച്ചറിയുന്നിടത്ത് എല്ലായാത്രയിലും കർമ്മമാർഗ്ഗത്തിൽ അവന്റെ പാദചലനങ്ങൾ കൂടെയുണ്ട് എന്ന് അനുഭവിക്കുന്നിടത്ത് നീതി നിലനിൽക്കും. ഒരാൾ ഭൂമിയിൽ കിണർ കുത്തിക്കൊണ്ടിരുന്നു. വലിപ്പം കുറഞ്ഞ അനേകം കിണറുകൾ കുത്തിക്കൊണ്ടിരുന്നു. അയാളുടെ ആയാസവും അദ്ധ്വാനവും വർദ്ധിക്കുന്നു. ഒരിക്കലും വെള്ളമുള്ള ഒരു കിണർ കുഴിക്കുവാൻ അയാൾക്ക് ആകുന്നില്ല. ജാഗ്രതനഷ്ടപ്പെട്ടവന്റെ ആയാസവും അദ്ധ്വാനവും അപചയങ്ങളിലേയ്ക്കാണ്. വെള്ളം ഒരു ശാന്തിതീരമാണ്. ജാഗ്രതയുള്ളവനാണ് അവിടെ എത്താൻ സാധിക്കുക. വെള്ളം ക്രിസ്ത്യാനിയെ സംബന്ധിച്ച് ക്രിസ്തുവിന്റെ വെളിപ്പെടലാണ്. ജാഗ്രതയുള്ളവനുമാത്രമേ അത് ലഭിക്കുകയുള്ളൂ. വെള്ളമില്ലാത്ത പൊട്ടക്കിണറുകൾ കുഴിക്കാൻ ആയാസപ്പെട്ടുകൊണ്ടിരിക്കുന്ന ക്രിസ്ത്യാനിക്ക് യേശു ജീവന്റെ ജലം പകരുന്ന കിണറാകട്ടെ.

സെപ്റ്റം. 27

## സ്ലീബാ പെരുന്നാളിനുശേഷം രണ്ടാം ഞായർ

(വി. മത്തായി 16:5-12)

യേശുതമ്പുരാൻ അനേകം പേരെ പോഷിപ്പിച്ചതിനുശേഷം യാത്രചെയ്യുമ്പോൾ തന്റെ ശിഷ്യന്മാർ ശേഷിച്ച അപ്പം തങ്ങളുടെ ആവശ്യത്തിനായി എടുക്കാൻ മറന്നുപോയിരുന്നു. ഈ സന്ദർഭത്തിൽ പരീശന്മാരുടേയും സാദൂക്യരുടേയും പുളിച്ചമാവിനെ സൂക്ഷിച്ചുകൊൾവീൻ എന്നത് യേശു പ്രബോധിപ്പിച്ചു. യേശുവിന്റെ പ്രബോധനം തങ്ങൾ അപ്പം കരുതാത്തിലാണ് എന്ന് അവർ വിചാരിച്ചു. യേശു അവരുടെ വിശ്വാസരാഹിത്യത്തെ ചോദ്യം ചെയ്യുകയാണ് ഇവിടെ. അഞ്ച് അപ്പം കൊണ്ട് അയ്യായിരം പേരെയും ഏഴ് അപ്പം കൊണ്ട് നാലായിരം പേരെയും തൃപ്തിപ്പെടുത്തിയ മഹത്വകരമായ സംഭവം മറക്കേണ്ടതല്ലായെന്ന് അവരെ ഓർമ്മിപ്പിക്കുകയാണ്. ദൈവം നമുക്കുനൽകിയ അനുഗൃഹീതമായ കരുതലുകൾ ദാനങ്ങൾ ഇവ നാം മറക്കേണ്ടതല്ല. നടത്തുവാൻ കരുത്തുള്ള ഒരു ദൈവം അനുനിമിഷം കൂടെയുള്ളപ്പോൾ ഗതകാലത്തെപ്രതി ഭാരപ്പെടേണ്ടതില്ല. ജീവിത്തിൽ സംഭവിക്കാവുന്ന വീഴ്ചകളിൽ മുൻകരുതലുകൾ എടുക്കണമെന്ന് യേശു ഓർമ്മിപ്പിക്കുന്നു. നന്മകൾ അനുഭവിച്ചവൻ ദൈവത്തിന്റെ നടത്തിപ്പിനെപ്പറ്റി ആഴത്തിൽ ബോദ്ധ്യമുള്ളവനായിരിക്കണമെന്നും ആത്മീയനായി ജീവിക്കുവാൻ ആഗ്രഹിക്കുന്നവൻ അവന്റെ ജീവിതത്തെ നഷ്ടപ്പെടുത്താവുന്ന മേഖലകളെ തിരിച്ചറിഞ്ഞ് സൂക്ഷ്മതപുലർത്തണം എന്നാണ് ഈ വേദഭാഗത്തിലൂടെ യേശുതമ്പുരാൻ പഠിപ്പിക്കുന്നത്.

**1. കരുതലുകളെപ്പറ്റിയുള്ള വ്യാകുലതകൾ**

ശിഷ്യന്മാരുടെയും പരീശന്മാരുടേയും ശാസ്ത്രിമാരുടേയും പുളിച്ചമാവ് സൂക്ഷിച്ചുകൊള്ളിൻ എന്ന് പറയുമ്പോൾ ശിഷ്യസമൂഹം തങ്ങളുടെ ഭൗതികമായ കരുതലുകളെപ്പറ്റിയാണ് ചിന്തിച്ചത്. ദൈവികരായിരുന്നവർ ഭൗതികവ്യാകുലതയിൽപ്പെടുന്നു. ഭൗതികമായി കൂട്ടിവയ്ക്കാവുന്ന സാധ്യതകളെയോർത്ത് ആകുലപ്പെടുന്നു. ആത്മീയനായി ജീവിക്കുമ്പോൾ തന്നെ ഭൗതികമായി കൂട്ടിവയ്ക്കുന്നതിനെപ്പറ്റി വ്യാകുലപ്പെടുന്നവനാണ് ആധുനീക മനുഷ്യൻ. സേവനങ്ങൾ നടത്തുന്നവർ തന്നെ അവരുടെ ബാങ്ക് അക്കൗണ്ടുകൾ പരിചയപ്പെടുത്തുന്നവരാണ്. കൂട്ടിവയ്ക്കുന്നതിലെ ജീർണ്ണതയല്ല യേശു പഠിപ്പിച്ചത്, പങ്കുവയ്ക്കലിലെ ജീവനാണ്. ലോകം എല്ലാം കൂട്ടിവയ്ക്കാനും എല്ലാം തന്റേതാക്കാനും കൂട്ടിവയ്ക്കാഞ്ഞതിൽ നിരാശപ്പെടാനും പഠിപ്പിക്കുമ്പോൾ ദൈവം എല്ലാം കൊടുത്തുതീർക്കാനും എല്ലാം മറ്റുള്ളവർക്ക് പങ്കുവയ്ക്കാനും എപ്പോഴും സന്തോഷിക്കുവാനുമാണ് പഠിപ്പിക്കുന്നത്. അല്പം മുമ്പ് അത്ഭുതാവാഹമായി വഴിനടത്തിയ ദൈവത്തെപ്പോലും മറന്നുപോകാൻ ചില നിരാശകൾ വ്യാകുലതകൾ ഇടയാക്കുമെന്നാണ് ശിഷ്യന്മാരിൽ നിന്നുള്ള പാഠം. ഈ ദൈവം കൂടെയുള്ളപ്പോൾ നിരാശപ്പെടേണ്ട എന്ന് ചിന്തിക്കാമായിരുന്നു. ഭാരപ്പെടേണ്ട എന്ന് വിചാരിക്കാമായിരുന്നു. നാമും ദൈവം കൂടെയുള്ളപ്പോഴും ഭാരപ്പെടുന്നവരും നിരാശപ്പെടുന്നവരുമാണ്. എന്നാൽ ദൈവം നട

ത്തിയ വഴികളെ ബോദ്ധ്യപ്പെടുത്തി നമ്മെ പ്രത്യാശഭരിതരാക്കുവാൻ മതിയായവനാണ്. ജീവനെന്നുവച്ചാൽ ശരീരമെന്ന് ചിന്തിക്കുമ്പോഴാണ് നാം തകർന്നുവീഴുക. ജീവനെന്നുവച്ചാൽ ആത്മാവെന്ന് ചിന്തിക്കുമ്പോഴാണ് നാം പ്രത്യാശയിലേയ്ക്ക് വരുക.

**2. പുളിച്ച മാവ് സൂക്ഷിച്ചുകൊൾവീൻ**

പുളിച്ച മാവ് സൂക്ഷിച്ചുകൊൾവീൻ എന്ന പ്രയോഗത്തിലൂടെ വിരുദ്ധമാനമായ അർത്ഥതലങ്ങളാണ് യേശുതമ്പുരാൻ അവതരിപ്പിക്കുന്നത്. 1 കൊരിന്ത്യർ 5:8–ൽ പഴയപുളിമാവുകൊണ്ടല്ല തിന്മയും ദുഷ്ടതയും ആയ പുളിമാവുകൊണ്ടുമല്ല എന്ന രേഖപ്പെടുത്തലിൽ പുളിച്ച മാവിന് പഴയത് തിന്മ, ദുഷ്ടത എന്ന് അർത്ഥം വരുന്നു. യേശു പരീശന്മാരുടേയും സാദൂക്യരുടേയും ദുരുപദേശത്തെ പുളിച്ച മാവായി വ്യാഖ്യാനിക്കുന്നു. ഉപദേശകരായിട്ടും അവരുടെ മാതൃകയില്ലാത്ത ജീവിതത്തെ പുളിച്ച മാവ് ആധാരമാക്കുന്നു. ലൗകികാർത്ഥത്തിൽ ചിന്തിക്കുമ്പോൾ ചില തെറ്റായ സ്വാധീനങ്ങൾ ശീലങ്ങളായും അത് പാപബന്ധനത്തിന്റെ വഴിയായും മാറുന്നത് പുളിച്ചമാവിന് തുല്യമാണ്. പുളിപ്പ് ഒന്നിനെ കൂടുതൽ ദോഷകമായ അവസ്ഥയിലേയ്ക്ക് കൊണ്ടുവരുന്നു. പാപജീവിതം കൂടുതൽ വലിയ വീഴ്ചയിലേയ്ക്ക് കൊണ്ടുചെന്ന് എത്തിക്കുന്നു. ആത്മാർത്ഥതയില്ലാത്ത ഉപദേശങ്ങളും പ്രോത്സാഹനങ്ങളും അനധികൃതമായ പ്രശംസയും തിന്മയെ കൂടുതൽ പോഷിപ്പിക്കുകയും ചെയ്യുന്നത് പുളിച്ച മാവാണ്. വേഷത്തിൽ ആത്മീകൻ, ജീവിതത്തിൽ ആനാത്മീകനാകുന്നത് പുളിച്ച മാവാണ്. പിണ്ഡത്തെ മോശമായി ദുർഗന്ധപൂരിതമായി പുളിപ്പിക്കുന്ന പുളിപ്പ് ദൈവരാജ്യവിരുദ്ധതയുടേതാണ്.

വി. മത്തായി 13:33–35 മൂന്നുപറമാവിൽ പുളിപ്പ് ചേർത്ത് വയ്ക്കുന്ന സ്ത്രീ ദൈവരാജ്യത്തിന്റെ പ്രതീകമാണ്. ദൈവാത്മാവ് എന്ന പുളിപ്പ് പിണ്ഡത്തെ സമീകൃതമായി പുളിപ്പിച്ച് ദൈവരാജ്യത്തിന്റെ വിശ്വപ്രപഞ്ചം സൃഷ്ടിക്കുകയാണ്. ആത്മാവിലൂടെ സമതുലിതമായി എല്ലാവരും ഒരുക്കപ്പെടുന്ന ചിത്രമാണ് അവിടെ കാണുക. നമ്മുടെ ജീവിതത്തിന്റെ ദിശാബോധമില്ലായ്മയും അനാത്മികതയും ഒരു സമൂഹത്തെ മുഴുവൻ ദുർഗന്ധപൂരിതമാക്കി നാശത്തിന്റെ പുളിപ്പായി മാറാൻ കഴിയും. അതേസമയം ആത്മാവിൽ ഉറ്റിരുന്ന് എല്ലാവരേയും ദൈവരാജ്യത്തിന്റെ അംശികളാക്കുന്ന പരിശുദ്ധാത്മാവിന്റെ പുളിപ്പാകും. യേശു സൂക്ഷിച്ചുകൊൾവീൻ എന്നു പറയുന്നത് ലോകത്തിന്റെ എല്ലാ സമ്പന്നതകൾ നിങ്ങൾക്കായി സൂക്ഷിക്കുക എന്നതല്ല. നിങ്ങളുടെ ആത്മീയ സമ്പന്നതകൾ ലോകം നഷ്ടപ്പെടുത്താതിരിക്കാൻ സൂക്ഷിച്ചുകൊൾവീൻ എന്നാണ്. നിങ്ങളുടെ ധനം അപഹരിക്കുന്നവരെ, സൂക്ഷിച്ചുകൊൾവിൻ എന്നല്ല, നിങ്ങളുടെ ആത്മാവ് എന്ന ധനത്തെ അപഹരിക്കുന്നവരെ ജീർണ്ണതപ്പെടുത്തുന്നതിനെ, മരണപ്പെടുത്താവുന്നതിനെ സൂക്ഷിച്ചുകൊൾവീൻ എന്നാണ്.

**ഞാൻ ശരിയാണ് എന്ന തോന്നലിൽ നിന്നാണ് മറ്റുള്ളവർ തെറ്റാണ് എന്ന് തോന്നുന്നത്. മറ്റുള്ളവർ മനസ്സിലെങ്കിലും അവമതിക്കപ്പെടുന്നത് ദൈവബന്ധം കുറയുന്നതുകൊണ്ടാണ്.**

ഒക്ടോ. 4

**സ്ലീബാ പെരുന്നാളിനുശേഷം മൂന്നാം ഞായർ**
**(വി. മർക്കോസ് 2:23–28)**

അനുഷ്ഠാനത്തിൽ കർശനം പാലിച്ചിരുന്ന യഹൂദന്മാരുടെ ശാബത് ആചരണവുമായി ബന്ധപ്പെട്ട തിരുത്തലുകൾ നടത്തുന്ന വേദഭാഗമാണിത്. ശാബതിൽ കതിർ പറിച്ച് കഴിച്ച് വിശപ്പ് അടക്കുന്ന ശിഷ്യന്മാരുടെ പ്രവർത്തിയെ യഹൂദന്മാർ നിശിതമായി വിമർശിക്കുന്നു. ശാബത് എന്നതിന് കർമ്മങ്ങളിൽ നിന്ന് ഒഴിഞ്ഞിരിക്കുക എന്ന പ്രയോഗിക അർത്ഥം നിലനിൽക്കുന്നു. എങ്കിലും അർത്ഥപൂർണ്ണമായ ഒരു വിശ്രമം, മൗനം, ഒഴിഞ്ഞു നിൽക്കൽ എല്ലാം ഇതിന്റെ ഭാഗമാണ്. പഴയനിയമത്തിലെ നിയമങ്ങൾ മനുഷ്യജീവിതത്തിന് കാരുണ്യപരമായി നിവർത്തിച്ചുകൊടുക്കുകയാണ് യേശു ചെയ്യുന്നത്. യഹൂദചിന്തയിലെ കർശനമായ അനുഷ്ഠാനാചരണമായിരുന്നു ശാബത് എങ്കിലും യേശു അതിനെ മനുഷ്യന് ദൈവത്തോട് അടുപ്പം പുലർത്താനുള്ള അവകാശമായിട്ടാണ് കണ്ടത്. ശാബത് യഹൂദനും ദൈവവും തമ്മിലുള്ള ഉടമ്പടിയായാണ് എബ്രായർ 4:9–ൽ വ്യാഖ്യാനിക്കുന്നത്. പുറപ്പാട് 20:8–11 പത്തുകല്പനകളിൽ ഒന്ന് ശാബത് ആചരണവുമാണ്. അനുഷ്ഠാനത്തിന്റെ കാഠിന്യവും കല്പനകളെപ്പറ്റിയുടെ വ്യാഖ്യാനങ്ങളും ജനജീവിതം കൂടുതൽ ദുസ്സഹമാക്കുന്നതിന് ഇടയാക്കി നിയമപരമായ ജീവിതം മതാനുഷ്ഠാനങ്ങൾ ഇന്നും ജനജീവിതം ദുസ്സഹമാക്കുന്നുണ്ട്. യഹൂദൻ ശാബതിൽ ചെയ്യാൻ പാടില്ലാത്ത മുപ്പത്തിഒമ്പത് കാര്യങ്ങളിൽ കൊയ്യുക, മെതിക്കുക ഇവ ഉൾപ്പെടും. ശിഷ്യന്മാരുടെ ലളിതമായ പ്രവർത്തിയെ ഗൗരവമുള്ള അദ്ധ്വാനമായി യഹൂദന്മാർ കാണുന്നു. നിയമങ്ങൾക്കപ്പുറമായി മനുഷ്യനും മനുഷ്യജീവനുമാണ് പ്രാധാന്യമെന്ന് വ്യാഖ്യാനിക്കുകയാണ് യേശു ഇവിടെ ചെയ്തത്.

**1. ദൈവകാരുണ്യം നഷ്ടപ്പെടുന്ന മതം.**

ദൈവഭക്തിയുള്ളിടത്ത് കാരുണ്യം രൂപപ്പെടുന്നു. സംഘടിതമായ മതം അങ്ങനെ സംരക്ഷിക്കപ്പെടാൻ വ്യഗ്രതപ്പെടുന്നിടത്ത് ദൈവാഭിമുഖ്യം നഷ്ടപ്പെടുന്നു. മതം പരിരക്ഷിക്കപ്പെടാൻ ആഗ്രഹിക്കുന്നു. വ്യക്തിഭക്തി കൂടുന്നിടത്ത് ദൈവം തഴയപ്പെടുന്നു. അനുഷ്ഠാനഭക്തി കൂടുന്നിടത്ത് ദൈവം നഷ്ടപ്പെടുന്നു. മതപരമായ അടിമത്വം കൂടുമ്പോൾ മനുഷ്യനോടുള്ള കാരുണ്യം നഷ്ടപ്പെടുന്നു. യഹൂദന്മാരുടെ നിഷ്ഠാപരമായ കർശനത ദുർബ്ബലവിഭാഗങ്ങൾക്ക് നേരെയുള്ള ചൂഷണമായി മാറി. അത് സാധാരണപ്പെട്ടവരുടെ ജീവിതചര്യകളെപ്പോലും ചോദ്യം ചെയ്യുന്ന അനുഭവമായി മാറി അവിടെയാണ് യേശു പ്രതികരിച്ചത്. ക്രൈസ്തവജീവിതം നിയമാനി

ധിഷ്ഠിതവും, വചനാധിഷ്ഠിതവും, അനുഷ്ഠാനപരവുമാകുമ്പോൾതന്നെ ദൈവനടത്തിപ്പുകളുടെ ഒരു പുതുക്കപ്പെടൽ അതിനുണ്ട്. ഒരുകാലത്ത് നടപ്പിലാക്കിയ നിയമങ്ങൾപോലും ആത്മീയതയെ ലാഘവപ്പെടുത്തുന്നുവെങ്കിൽ അത് ദൈവികമായി പരിഷ്ക്കരിക്കപ്പെടണം എന്നാണ് യേശു കാട്ടിത്തരുന്നത്. വചനം വായിക്കുകയും വ്യാഖ്യാനിക്കുകയും ചിന്തിക്കുകയും ചെയ്യുന്നവർ അത് പാലിക്കാതിരിക്കുകയും കാലത്തിനുചേരാത്ത നിഷ്ക്കർഷതകൾ നിലനിർത്തുകയും ചെയ്യുന്നത് യഹൂദമനസ്സിന്റേതാണ്. ഇതരസമൂഹത്തെ നമ്മിൽ നിന്ന് മാറ്റിനിർത്തി നാം മാത്രം ദൈവമക്കൾ എന്ന് ചിന്തിക്കുന്നതും യഹൂദമനസ്സാണ്. ദൈവം ഉള്ള മനസ്സ് എല്ലാവരെയും സ്നേഹിക്കുവാനും കരുതുവാനും എല്ലാവരിലേയ്ക്കും കരുണ ചൊരിയുവാനുമാണ്.

**2. ദൈവബന്ധത്തിലേയ്ക്ക് ഒരുക്കപ്പെടുക.**

ശാബത് ആചരണം കൊണ്ട് ദൈവബന്ധം ഉണ്ടാകുക എന്നതാണ് ഉദ്ദേശിക്കപ്പെടുന്നത്. ദൈവവുമായി സജ്ജീവമായി ഒരു ബന്ധം പുലർത്തുക എന്നതാണ് ശാബത്. ദൈവം തന്റെ അദ്ധ്വാനങ്ങളിൽ നിന്ന് വിരമിച്ചതിന്റെ അടയാളമാണിത്. അദ്ധ്വാനങ്ങളിൽ നിന്നും ആസക്തിയിൽ നിന്നും പാപങ്ങളിൽ നിന്നുമെല്ലാം മോചനം പ്രാപിച്ച് ദൈവവുമായി സംവദിക്കുകയാണ് ശാബതിൽ സംഭവിക്കേണ്ടത്. ദൈവത്തോട് ആയിരിക്കുവാൻ നമുക്ക് വേർതിരിക്കപ്പെട്ട ദിനമാണ് ഞായറാഴ്ച. ഈ ദിനം ആത്മശരീരമനസ്സുകളുടെ ശുദ്ധീകരണത്തിനാണ് വിനിയോഗിക്കപ്പെടുക. ലോകത്തിന്റെ ബാന്ധവങ്ങളിൽ നിന്ന് ഒഴിഞ്ഞവനാണ് ദൈവബന്ധത്തിലാകാൻ കഴിയുക. ബാഹ്യമായ അനുഷ്ഠാനങ്ങൾക്കപ്പുറം ആന്തരീകമായ വിശുദ്ധിയോടെ ദൈവസന്നിധിയിൽ സമർപ്പിക്കപ്പെടുമ്പോഴാണ് ഞായറാഴ്ച ആചരണം പോലും ശരിയായ ദിശയിലാകുന്നത്. ഒരുക്കപ്പെട്ട ഒരാൾ മറ്റൊരാളുടെ ജീവിതം ദുസ്സഹമാക്കുക എന്നതല്ല മറ്റൊരാൾക്ക് സാന്ത്വനമാകുക എന്നതാണ്. മറ്റുള്ളവരുടെ ജീവിതം ദുസ്സഹമാക്കിക്കൊണ്ട് ശാബത് ആചരിക്കുന്ന യഹൂദനെപ്പോലെ ഇന്ന് ക്രിസ്ത്യാനിയുടെ ഞായറാഴ്ച ആചരണവും മാറുന്നുണ്ട്. ദൈവവുമായുള്ള ബന്ധം ദൃഢമാകുന്നത് ദൈവത്തിനുവേണ്ടി നമ്മുടെ ഹൃദയം തുറക്കുമ്പോഴാണ്. കുറ്റപ്പെടുത്തലുകൾ, പരിഭവങ്ങൾ, പരാതികൾ, മറ്റുള്ളവരെ വിധിക്കൽ ഇതെല്ലാം കുറയുമ്പോഴാണ് ദൈവവുമായുള്ള ബന്ധം ദൃഢമാകുന്നത്. ഞാൻ ശരിയാണ് എന്ന തോന്നലിൽ നിന്നാണ് മറ്റുള്ളവർ തെറ്റാണ് എന്ന് തോന്നുന്നത്. മറ്റുള്ളവർ മനസ്സിലെങ്കിലും അവമതിക്കപ്പെടുന്നത് ദൈവബന്ധം കുറയുന്നതുകൊണ്ടാണ്. ■

ഒ. തോമസച്ചൻ

Sunday School



# സൺഡേസ്കൂൾ വാർത്തകൾ

### വാർഷിക പൊതുയോഗം

പതിവുപോലെ ഓഗസ്റ്റ് മാസം രണ്ടാം ശനിയാഴ്ച 8–ാം തീയതി സൺഡേസ്കൂൾ അസ്സോസിയേഷന്റെ വാർഷിക പൊതുയോഗം കാതോലക്കേറ്റ് ആഡിറ്റോറിത്തിൽ വെച്ച് മംഗളമായി നടന്നു. പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിയും ശ്രേഷ്ഠ നിയുക്ത ബാവാ അഭിവന്ദ്യ മിലിത്തിയോസ്, പ്രസ്ഥാനം പ്രസിഡന്റ് അഭിവന്ദ്യ ഐറേനിയോസ്, കൊച്ചി ഭദ്രാസനാധിപൻ ഡയറക്ടർ കൂടിയായ അഭിവന്ദ്യ പോളിക്കർപ്പോസ് എന്നീ തിരുമേനിമാരും പ്രസ്ഥാനത്തിന്റെ കേന്ദ്ര ഭദ്രാസന, ഡിസ്ട്രിക്ട്, നേതാക്കളും വാർഷിക സമ്മേളനത്തിൽ പങ്കെടുത്തു. പ്രതിഭാ, പ്രവീൺ, വിജ്ഞാനി സ്ഥാനാർത്ഥികൾക്കും സഹപാഠ്യ മത്സര പരീക്ഷകളിൽ കേന്ദ്രതലത്തിൽ വിജയികളായവർക്ക് പരിശുദ്ധ ബാവാതിരുമേനി സമ്മാനധാനങ്ങളും നൽകി. ജീവകാരുണ്യനിധിയിൽ നിന്നും 2 ലക്ഷം രൂപ മദ്രാസ് ഭദ്രാസനത്തിലെ രണ്ടു പ്രൊജക്ടുകൾക്കായി പ. ബാവാ തിരുമേനി നൽകി.

### സൺഡേസ്ക്കൂൾ ഗാനസുഗന്ധി

7–ാം തീയതി നടന്ന എക്സിക്യൂട്ടീവ് കമ്മറ്റി പ്രസ്ഥാനത്തിന്റെ പ്രവർത്തനങ്ങളെ വിലയിരുത്തി. സംഗീത മത്സരത്തിനും കേന്ദ്ര തലത്തിൽ ഒരു സമ്മാനം നൽകണമെന്ന പൊതു അഭിപ്രായം പരിഗണിച്ച്, പ്രതിഭാ, പ്രവീൺ, വിജ്ഞാനി ജേതാക്കളോടൊപ്പം ഗാനസുഗന്ധി എന്ന പേരിൽ സംഗീതത്തിന് ഒരു അവാർഡു കൂടി ഏർപ്പെടുത്തി. സോണൽ തലത്തിൽ ഒന്നും രണ്ടും സ്ഥാനങ്ങൾ നേടിയവർക്ക് ഈ മത്സരത്തിൽ പങ്കെടുക്കാം. 2010 ജനുവരി 9–ന് ആയിരിക്കും മറ്റു മത്സരങ്ങളോടൊപ്പം ഇതും നടത്തപ്പെടുക. ഡിസ്ട്രിക്ട് തല മത്സരങ്ങളാണ് ഉടനെ നടക്കാനുള്ളത്. അത് സെപ്റ്റം. 12 നായിരിക്കും. സംഗീതമത്സരങ്ങളിൽ ആരാധനാഗീതങ്ങൽ ഏതു നിറത്തിലും പാടാവുന്നതാണ്.

### സിലബസ് പരിഷ്ക്കരണം

ഇതേ സംബന്ധിച്ചുള്ള ആദ്യത്തെ സെമിനാർ ആഗസ്റ്റ് 7–ന് കോട്ടയം ഭദ്രാസന ആസ്ഥാനമായ കെ. എം.ജി. സെന്ററിൽ പ്രസിഡന്റു തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടന്നു. ബ. സാം വി. ഡാനിയേൽ കൺവീനറായി ഒരു സിലബസ് പരിഷ്ക്കരണ സമിതിയെ തെരഞ്ഞെടുത്തു. അവർ തയ്യാറാക്കുന്ന ചോദ്യാവലി ബന്ധപ്പെട്ട എല്ലാവർക്കും അയച്ചു തരുന്നതാണ്. എല്ലാവരും നിർദ്ദേശങ്ങൾ എഴുതി അയച്ചു തരണമെന്ന് താല്പര്യപ്പെടുന്നു.

### ജനറൽ ക്ലാസ്സ്

ചില സൺഡേസ്ക്കൂളുകളിൽ ഇത് കാര്യക്ഷമമായി നടക്കുന്നില്ലാ എന്നറിയുന്നത് ഖേദകരമാണ്. അതിനു സഹായകമായ പുസ്തകങ്ങൾ വരെ അസ്സോസിയേഷൻ വകയായി തയ്യാറാക്കിയിട്ടുണ്ട്. തീരെ ചെറിയ കുട്ടികളെയും, മുതിർന്നവരെയും രണ്ടായി തിരിച്ച് ക്ലാസ്സുകൾ എടുക്കുന്ന രീതി വളരെ ഫലപ്രദമാണെന്ന് പരീക്ഷിച്ചറഞ്ഞ ഒരു യുവ വൈദികൻ നേരിട്ടറിയിക്കുകയുണ്ടായി. ഇത് എല്ലായിടത്തും അനുകരിക്കാവുന്നതാണ്. ഏതായാലും ജനറൽ ക്ലാസ്സ് മുടക്കാതിരിക്കാൻ പ്രധാന അദ്ധ്യാപകർ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

എല്ലാ പ്രവർത്തനങ്ങളും വളരുന്ന തലമുറയെ ദൈവസന്നിധിയിലേക്കും സഭയുടെ സത്യവിശ്വാസ പരസ്യങ്ങളിലേക്കും അടുപ്പിക്കുവാൻ മുഖാന്തരമാവട്ടെ എന്ന് പ്രാർത്ഥിക്കുന്നു. ■

## സ്വവർഗ്ഗ വിവാഹം *19–ാം പേജിൽ നിന്നു തുടർച്ച...*

കർത്താവ് വിലക്കുമ്പോൾ സ്ത്രീ ഒരു കച്ചവടച്ചരക്കല്ല എന്നു മാത്രമല്ല സൂചിപ്പിക്കുന്നത്. പ്രത്യുത, സ്ത്രീയോടുപോലും തൽക്കാലത്തേയ്ക്കുള്ള ലൈംഗികബന്ധം അനുവദനീയമല്ല എന്നുതന്നെയാണ്. അതായത്, സ്വവർഗ്ഗരതി മാത്രമല്ല എതിർലിംഗരതിയും താൽക്കാലിക ലക്ഷ്യത്തോടെയും ഗൗരവബോധമില്ലാതെയും നിവർത്തിക്കുന്നത് കുറ്റകരമാണ്. ലൈംഗികതയുടെ അടിസ്ഥാന സ്വഭാവം ക്രിസ്തുവിനെ സംബന്ധിച്ചിടത്തോളം ദീർഘകാല കൂട്ടായ്മയ്ക്കുതകുന്ന നിർമ്മലവും ചൂഷണരഹിതവുമായ ഒരു ആത്മബന്ധമായിരിക്കണം. അതുകൊണ്ട് ഭാര്യാഭർതൃബന്ധത്തിൽ സ്വർഗ്ഗീയത അലിയിച്ചു ചേർക്കുന്നതിനാണ് ലൈംഗീകത ഉപകരിക്കേണ്ടത്. നേരെമറിച്ച് താത്കാലിക വികാരശമനത്തിനുള്ള ശ്രമമാണ് അതിൽ നിലനിൽക്കുന്നതെങ്കിൽ ലൈംഗികത പാപമായി അധഃപതിക്കുന്നു. ഈ ചിന്തയുടെ ചുവടുപിടിച്ചായിരിക്കണം സ്വവർഗ്ഗ ലൈംഗികതയുടെ വിവിധ വശങ്ങളും തലങ്ങളും കൈകാര്യം ചെയ്യേണ്ടത് എന്ന് എനിക്കു തോന്നുന്നു.

(തുടരും...) ■

## സ്ലീബാ ദാസ വാർഷികം

പുണ്യശ്ലോകനായ മൂക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയാൽ സ്ഥാപിതമായ സ്ലീബാ ദാസ സമൂഹത്തിന്റെ 85–ാം വാർഷിക സമ്മേളനം 2009 സെപ്റ്റംബർ 14 തിങ്കളാഴ്ച പരുമല സെമിനാരിയിൽ നടത്തുന്നു. പ. കാതോലിക്കാ ബാവാ, നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ്, സഖറിയാ മാർ അന്തോണിയോസ് (പ്രസിഡന്റ്) ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്, അഭി. മാത്യൂസ് മാർ തേവോദോസിയോസ്, വെരി. റവ. ശെമവൂൻ റമ്പാൻ, ഫാ. എൻ. ഐ. പൗലോസ്, ഫാ. പി. എം. ജോൺ നേതൃത്വം നൽകും.

## മിഷൻ സെന്ററിനു തറക്കല്ലിട്ടു



തിരുവനന്തപുരം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിലുള്ള ചെങ്കോട്ട മിഷന്റെ ഇടവകയ്ക്ക് തിരുവനന്തപുരം ഭദ്രാസനാധിപൻ അഭി. ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് തിരുമനസ്സ് കൊണ്ട് ശിലാസ്ഥാപനം നടത്തുന്നു. ഫാ. അലക്സാണ്ടർ പി. ഡാനിയേൽ, ഫാ. വർഗ്ഗീസ്, ഏബ്രഹാം, ഫാ. ഷാലു ലൂക്കോസ്, ഫാ. ഐസക്, ഫാ. പീറ്റർ ജോർജ്, ഫാ. അലക്സ്, ഫാ. ജെയിംസ് സമീപം.

## പൊതുയോഗം നടത്തി

**ചെന്നൈ:–** ഭദ്രാസന വാർഷിക പൊതുയോഗം പുഴതിവാക്കം സെന്റ് തോമസ് മൗണ്ട് ഓർത്തഡോക്സ് പള്ളിയിൽ വച്ച് ഓഗസ്റ്റ് 20–ന് നടത്തി. യോഗത്തിൽ ഭദ്രാസന മെത്രാപ്പോലീത്താ ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് തിരുമനസുകൊണ്ട് അദ്ധ്യക്ഷം വഹിച്ചു. പുതുതായി രൂപം കൊണ്ട ഭദ്രാസനത്തിന്റെ ഭാരവാഹികളെ യോഗം തിരഞ്ഞെടുത്തു. ഫാ. ഏബ്രഹാം ജേക്കബ് ഭദ്രാസന സെക്രട്ടറിയായും, ഫാ. സി. എ. ഐസക്, ഫാ. പി. പി. ജേക്കബ്, പി. കെ. കോശി (സിംഗപ്പൂർ), വി. മാത്യൂസ് (മേട്ടുപ്പാളയം) പി.എസ്. തോമസ്, ജെ. വി. ഏബ്രഹാം (ചെന്നൈ) എന്നിവരെ കൗൺസിൽ അംഗങ്ങളായും തിരഞ്ഞെടുത്തു. മാർത്തോമ്മാ ശ്ലീഹായുടെ രക്തസാക്ഷിത്വം വഹിക്കുന്ന മൈലാപ്പൂരിൽ ഒരു തീർത്ഥാടന കേന്ദ്രം ഉടൻ ആരംഭിക്കുവാൻ പദ്ധതികൾ തയ്യാറാക്കിയിട്ടുണ്ട്.

## ദിവ്യബോധനം വർക്ക്ഷോപ്പ്

സഭയുടെ അത്മായ പഠന പദ്ധതിയായ ദിവ്യബോധനം പഠന പദ്ധതിയുടെ രജത ജൂബിലിയോടനുബന്ധിച്ച്, ഡിപ്ലോമ (D.O.C.E.), ഡിഗ്രി (G.O.C.E.) കോഴ്സുകൾ പൂർത്തിയാക്കിയവർക്കുവേണ്ടി ഓഗസ്റ്റ് മാസം 7, 8 തീയതികളിൽ കോട്ടയം സോഫിയ സെന്ററിൽ വച്ച് കൗൺസിലിംഗ് വർക്ക്ഷോപ്പ് നടത്തി. ഡിപ്ലോമ, ഡിഗ്രി കോഴ്സുകൾ പൂർത്തിയാക്കിയവർക്ക് കൗൺസലിംഗ് മേഖലയിലുള്ള പരിശീലനം നൽകുക എന്നതായിരുന്നു വർക്ക്ഷോപ്പിന്റെ ഉദ്ദേശ്യം. ഫാമിലി കൗൺസിലിംഗ്, ടീനേജേഴ്സ് കൗൺസിലിംഗ്, ഡീ–അഡിക്ഷൻ കൗൺസലിംഗ്, ക്രൈസിസ് മാനേജ്മെന്റ് എന്നീ വിഷയങ്ങളെ അടിസ്ഥാനമാക്കി സെമിനാറുകൾ നടത്തി. റവ. ഡോ. റ്റി. ജെ. തോമസ്, ഫാ. ഡോ. ഒ. തോമസ്, ഫാ. ഐസക്ക് ബി. പ്രകാശ്, ശ്രീമതി ഗ്രേസ് ലാൽ, സിസ്റ്റർ ഡോ. ജോവാൻ ചുങ്കപ്പുര, ഫാ. ഡോ. കെ. എം.ജോർജ്, ഫാ. ഡോ. ജോസ് ജോൺ, ഫാ. എബ്രഹാം തോമസ്, പ്രൊഫ. വർഗീസ് മാത്യു, എന്നിവർ നേതൃത്വം നൽകി.

## സ്മൃതി ഹെറിറ്റേജ് കോംപ്ലക്സ്



മലങ്കരയുടെ മൂന്നാം കാതോലിക്കാ പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ (വലിയ ബാവാ) യുടെ നാമത്തിൽ സ്മൃതി സമുച്ചയം നിർമ്മിക്കുന്നു. തിരുമേനിയുടെ ജന്മഗൃഹവും അനുബന്ധ സ്ഥലങ്ങളും ഏറ്റെടുത്ത് സേവന പദ്ധതികളും, മാതൃഇടവകയായ കുറിച്ചി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് വലിയ പള്ളിയിൽ മ്യൂസിയവും വിഭാവനം ചെയ്യുന്നു. പ. ബാവായുടെ കാലത്തുണ്ടായിരുന്ന ഗ്രന്ഥങ്ങളും, ചിത്രങ്ങളും, വിശുദ്ധ വസ്തുക്കളും ആണ് മ്യൂസിയത്തിൽ ഉൾപ്പെടുത്തുന്നത്. ഫാ. ജോൺ വർഗീസ് പുളിമൂട്ടിലിന്റെ (വികാരി) നേതൃത്വത്തിൽ കുറിച്ചി വലിയ പള്ളിയാണ് പദ്ധതി ഏറ്റെടുത്ത് നടത്തുന്നത്. പ്രസ്തുത സംരംഭങ്ങൾക്ക് തുടക്കം കുറിച്ചുകൊണ്ട് അങ്കമാലി ഭദ്രാസനാധിപൻ അഭി. യൂഹാനോൻ മാർ പോളിക്കർപ്പോസ് തിരുമേനി പള്ളിയുടെ പടിഞ്ഞാറുവശത്തെ ആറ്റുതീരത്തുള്ള പ്രധാന കടവിൽ കൽക്കുരിശിന് ശിലാസ്ഥാപനം നടത്തി.

# ബുദ്ധിമാൻ

ഫാ. തോമസ് പി.

BUDHIMAN



## എം. ജി. ഒ. സി. എസ്. എം.

**ഭിലായ്:** എൻജിനീയറിംഗ് ഓക്സിലിയറി യൂണിറ്റ് ഭിലായിയുടെ 2009-2010 വർഷത്തിലെ പ്രവർത്തന ഉദ്ഘാടനം 2009 ജൂലൈ മാസം 21-ാം തീയതി ചൊവ്വാഴ്ച യൂണിറ്റിന്റെ പേട്രനും, കൽക്കട്ടാ ഭദ്രാസന അധിപനുമായ അഭിവന്ദ്യ ഡോ. ജോസഫ് മാർ ദീവന്നാസ്യോസ് തിരുമനസ്സു കൊണ്ട് നിർവ്വഹിച്ചു.

**കുന്നംകുളം:-** കാണിപ്പയൂർ സെന്റ് മേരി മാഗ്ദലീൻ കോൺ വെന്റ് ഹൈസ്ക്കൂളിൽ എം.ജി.ഒ.സി.എസ്. എം. യൂണിറ്റ് ഉദ്ഘാടനം അഭി. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. ഫാ. സി. ടി. ജോസ് അദ്ധ്യക്ഷത വഹിച്ചു. എം.ജി.ഒ.സി.എസ്.എം. ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. മത്തായി ഒ.ഐ.സി. മുഖ്യപ്രഭാഷണം നടത്തി. ഫാ. കെ. കെ. ഏലിയാസ്, സിസ്റ്റർ ബർബാറ, പി.വി. വിൽസൺ പ്രധാനാധ്യാപിക. സിസ്റ്റർ ലൂദിയ, എ.സി. രാജി പി.ടി. ആന്റോ, നീതു ഉണ്ണിമോൻ സംസാരിച്ചു.

## For Favours Received


കുഞ്ഞമ്മ മാത്യു പത്തനംതിട്ട


ഒരു വിശ്വാസി


ലീനാ ഐപ്പ്


ഒരു വിശ്വാസി






ഒരു വിശ്വാസി, മാവേലിക്കര


ബോബൻ കോശി & ഫാമിലി, കിടങ്ങന്നേത്ത്


ജോയിക്കുട്ടി & ഫാമിലി കോടിയാട്ട്


ഒരു വിശ്വാസി വടശ്ശേരിക്കര



ഒരു വിശ്വാസി വെണ്ണിക്കുളം






Remani Perumal, Banglore




## *"Luky means who get the opportunity, Brilliant means who create the opportunity winner means who use the opportuniy"*

**അ**വസരങ്ങൽ ലഭിയ്ക്കുന്നവനെ ഭാഗ്യശാലി എന്നും, അവസരങ്ങൽ സൃഷ്ടിക്കുന്നവനെ ബുദ്ധിശാലി എന്നും, അവസരങ്ങൾ ഫലപ്രദമായി ഉപയോഗിക്കുന്നവനെ വിജയി എന്നും വിലയിരുത്തുന്നു. ഭാഗ്യശാലിയിൽ നിന്നും വിജയിലേക്കുള്ള വളർച്ച ക്രമാനുഗതമാണ്. എല്ലാ ഭാഗ്യശാലികൾക്കും ബുദ്ധിമാനോ, വിജയിയോ ആകുവാൻ സാധിച്ചെന്നു വരികില്ല. ലഭ്യമാകുന്ന അവസരങ്ങൾ പുനഃക്രമീകരിക്കുവാനും, ഉപയോഗിക്കുവാനും സാധിക്കുന്നതാണ് ഉത്തമം. അവസരങ്ങൾ തേടി എത്താത്തവരുമില്ല; എന്നാൽ തേടി എത്തുന്ന അവസരങ്ങളെ സ്വായത്തമാക്കി, തന്റെയും, സമൂഹത്തിന്റെയും വളർച്ചക്ക് ഉപയുക്തമാക്കുന്നവരെയാണ് മഹാന്മാർ എന്ന് സമൂഹം വിലയിരുത്തുന്നത്.

അവസരങ്ങളെ പലപ്പോഴും വിപരീതാർത്ഥത്തിൽ വിലയിരുത്തുവാനാണ് പലരും ആഗ്രഹിക്കുന്നത്. ആധുനിക ചിന്തകന്മാർ ഇത്തരക്കാരെ വ്യത്യസ്തതരത്തിൽ വിലയിരുത്തുന്നു. Never script (ആഗ്രഹിച്ചത് ഒരിക്കലും ലഭിയ്ക്കാതെ വരുന്നതിനാൽ ജീവിതാന്ത്യംവരെ ഇച്ഛാ ഭംഗത്തിൽ കഴിയുന്നവർ) Almost script (ഒരു തലനാരിഴയ്ക്ക് അവസരങ്ങൾ നഷ്ടപ്പെട്ടവർ) open minded script (ഒരു നിശ്ചിതകാലം കഴിഞ്ഞാൽ ഒന്നും ചെയ്യാനാവാതെ അവസരം നഷ്ടപ്പെട്ടെന്ന് കരുതുന്നവർ) After script (ഒരു അവസരം ലഭിച്ചു കഴിഞ്ഞാൽ പിന്നീട് ദുരിതമാണെന്നു കരുതുന്നവർ) എന്നിങ്ങനെ ഓരോ വ്യക്തിയുടെയും ചിന്താഗതികളനുസരിച്ച് അവസരങ്ങളെപ്പറ്റിയുള്ള മനോഭാവം മാറിക്കൊണ്ടിരിക്കും. ലഭ്യമാക്കുന്ന അർദ്ധാവസരങ്ങളെ പൂർണ്ണ അവസരങ്ങളാക്കി മാറ്റുന്നതിലാണ് നാം ശ്രദ്ധ ചെലുത്തേണ്ടത്. 'opportunity is no where now here' (അവസരങ്ങൽ കൈയെത്തും ദൂരത്തുണ്ട്) എന്ന് മനസ്സിലാക്കണം പ്രായാധിക്യം മൂലം കൊന്നു കളയുവാൻ ഉടമസ്ഥൻ പൊട്ടക്കുഴിയിലിട്ട കഴുതയുടെ കഥ ഏവർക്കും സുപരിചിതമാണ്. കുഴിയിൽ തള്ളി ജീവനോടെ മണ്ണിട്ടുമൂടുക എന്നതായിരുന്നു ഉടമസ്ഥന്റെ ലക്ഷ്യം. പകുതിയോളം മണ്ണ് വെട്ടി ഇട്ടതിനുശേഷം തന്റെ പണി തീർന്നു എന്ന് ചിന്തിച്ച് ഉടമസ്ഥൻ കുഴിയിലോട്ടു നോക്കിയപ്പോൾ കണ്ട കാഴ്ച അദ്ദേഹത്തെ അത്ഭുതപ്പെടുത്തി. മുകളിലേക്കു വീഴുന്ന മൺതരികൾ കുടഞ്ഞു കളഞ്ഞ് മണ്ണു നിറയുന്നതിനുസരിച്ച് അതിൽ ചവിട്ടി ഉയർന്നുവരുന്ന കഴുത ഉടമസ്ഥന്റെ ജീവിതത്തിന് പുതിയൊരു പാഠം നല്കി.

ജീവിതത്തിൽ നേരിടേണ്ടി വരുന്ന ഓരോ പ്രതികൂല കാലാവസ്ഥകളും യാഥാർത്ഥത്തിൽ നമ്മുടെ അവസരങ്ങളെ നഷ്ടപ്പെടുത്തുകയല്ല; അസാദ്ധ്യവും, അപകടകരവുമായ ചില അവസ്ഥകളെ അതിജീവിയ്ക്കുവാനുള്ള ശക്തി തരുകയാണ് അവ ചെയ്യുന്നത്. അനവസരത്തിലെ പ്രകടനങ്ങളും, അത്യാവശ്യ സന്ദർഭങ്ങളിലെ നിഷ്ക്രിയത്വവും യഥാർത്ഥത്തിൽ അവസരങ്ങളെ നിഷ്ഫലമാക്കുകയാണ് ചെയ്യുന്നത്. തന്റെ പദവിയ്ക്ക് കോട്ടം തട്ടുമെന്നുകണ്ട അനീതിയുള്ള കാര്യവിചാരകൻ അവസരത്തിനൊത്ത് പ്രവർത്തിച്ച് യജമാനന്റെ പ്രീതി സമ്പാദിച്ചത് നമ്മുടെ അനുദിനപ്രവർത്തനങ്ങളെ ശക്തീകരിക്കുന്ന അനുഭവമായി നിലകൊള്ളണം.

ദൈവം നൽകുന്ന അവസരങ്ങൾ ദൈവനാമ മഹത്വത്തിനായി വിനിയോഗിക്കണം. നമ്മുടെ തന്നെ കുറവുകൾകൊണ്ട് പല അവസരങ്ങളും നഷ്ടമാകുമ്പോൾ വിലപിച്ചിട്ടു കാര്യമില്ല. നഷ്ടമാകുന്ന അവസരങ്ങൾ ഒരു പക്ഷേ പ്രശ്നങ്ങളായി പുനരവതരിച്ചേക്കാം. അത്തരം അവസരങ്ങളിൽ നമ്മുടെ പ്രതികരണങ്ങൾ വിലാപങ്ങളായി പരിണമിക്കരുത്. Oh! God; I have a big problem" എന്നതിനു പകരം 'Oh! problem, I have a big God' (അല്ലയോ പ്രതിസന്ധികളെ എനിക്ക് വലിയൊരു ദൈവമുണ്ട്) എന്ന തലത്തിലേക്ക് നമ്മുടെ പ്രാർത്ഥന ഉയരണം. "We are not Victims of fate, but victors"

# Study of Faith




### നമ്മുടെ ദേവാലയങ്ങൾക്ക് വിശുദ്ധന്മാരുടെയും ശുദ്ധി മതികളുടെയും പേരിടുന്നത് എന്തുകൊണ്ടാണ്?

- ഡീ. ഷിനോ സാം, കൊന്നപ്പാറ

നമ്മുടെ ദേവാലയങ്ങൾക്ക് മാത്രമല്ല; റോമൻ കത്തോലിക്കാ സഭയുടെ പള്ളികൾക്കും വിശുദ്ധരുടെ പേരുകൾ ഇട്ടിരിക്കുന്നത് ഷിനോ ശെമ്മാശൻ ശ്രദ്ധിച്ചിട്ടുണ്ടായിരിക്കുമല്ലോ. ദേവാലയങ്ങൾ ദൈവം വസിക്കുന്ന ആലയങ്ങളാണ്. അതുകൊണ്ട് അവ ദൈവത്തിന്റെ മന്ദിരങ്ങളാണ്. നമ്മേക്കുറിച്ച് വി. വേദപുസ്തകം പറയുന്ത് നാമും ദൈവത്തിന്റെ മന്ദിരങ്ങളാണെന്നാണ്. "നിങ്ങൾ ദൈവത്തിന്റെ മന്ദിരമെന്നും ദൈവത്തിന്റെ ആത്മാവ് നിങ്ങളിൽ വസിക്കുന്നുവെന്നും നിങ്ങൾ അറിയുന്നില്ലയോ?" (1 കോരി. 3:16). ദൈവം നമ്മിൽ വസക്കുന്നതിനാൽ നാമും ദേവാലയങ്ങൾ തന്നെയാണെന്ന് സ്പഷ്ടം. എന്നാൽ നമ്മുടെ പാരമ്പര്യപ്രകാരം നമുക്കെല്ലാവർക്കും ക്രൈസ്തവ വിശുദ്ധരുടെ നാമങ്ങളാണുള്ളത്. യോഹന്നാനും മത്തായിയും യാക്കോബും മറിയയുമൊക്കെ വിശുദ്ധരാണ്. നമ്മിൽ ദൈവം വസിക്കുന്നതുകൊണ്ട് തന്നെയാണ് വി. വേദപുസ്തക വിശുദ്ധരുടെയും സഭയിലെ വിശുദ്ധരുടെയും ഒക്കെ പേരുകളിൽ നാം അറിയപ്പെടുന്നത്. ഇത് തന്നെയാണ് ദേവാലയങ്ങളുടെ കാര്യത്തിലും ഉള്ളത്. കൂദാശ ചെയ്യപ്പെടുന്ന നമ്മുടെ ദേവാലയങ്ങളെ വി. വേദപുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്ന സഭയുടെ നിർവ്വചനങ്ങൾക്കനുസരിച്ച് മനസ്സിലാക്കുവാൻ നാം ശ്രദ്ധിക്കണം. സഭ വിശുദ്ധരുടെ സമൂഹമാണെന്നും ക്രിസ്തു അതിന്റെ മൂലക്കല്ലും പ്രവാചകൻമാരും അപ്പോസ്തോലന്മാരുമൊക്കെ അടിസ്ഥാന കല്ലുകളും നാം അതിലെ ജീവനുള്ള കല്ലുകളുമാണെന്നും (എഫേസ്യ. 2:20-22) പൗലൂസ് ശ്ലീഹാ പറയുന്നു. യേശുക്രിസ്തുവിൽ ഒരു വിശുദ്ധ സമൂഹമായി നാം വളരുന്നു. കൂദാശ ചെയ്യപ്പെടുന്ന പള്ളിയെ നാം കാണുന്നതിപ്രകാരമാണ്. അതിൽ എല്ലാ വിശുദ്ധരുമുണ്ട്. അതായത്, മൂലക്കല്ലായ ക്രിസ്തുവിനോട് ബന്ധിക്കപ്പെട്ട് അദൃശ്യരും ദൃശ്യരുമായ വിശുദ്ധർ ദേവാലയമായി പണിയപ്പെടുന്നു. വെളിപ്പാട് 21:12-14-ൽ ഇത് അല്പം കൂടി വ്യക്തമാക്കുന്നുണ്ട്: "അതിനു പൊക്കമുള്ള വൻമതിലും 12 ഗോപുരവും ഗോപുരങ്ങളിൽ 12 ദൂതന്മാരും ഉണ്ട്. യിസ്രായേൽ മക്കളുടെ 12 ഗോത്രങ്ങളുടെയും പേരു കൊടുത്തിട്ടുണ്ട്. കിഴക്ക് 3 ഗോപുരവും വടക്ക് 3 ഗോപുരവും തെക്ക് 3 ഗോപുരവും പടിഞ്ഞാറ് 3 ഗോപുരവും ഉണ്ട്. നഗരത്തിന്റെ മതിലിന് 12 അടിസ്ഥാനവും അതിൽ കുഞ്ഞാടിന്റെ 12 അപ്പോസ്തോലന്മാരുടെ പേരും ഉണ്ട്." പഴയ നിയമ സഭയും പുതിയ നിയമ സഭയും ഉൾപ്പെടുന്ന നമ്മുടെ ദേവാലയങ്ങളിൽ എല്ലാ വിശുദ്ധരും അനുസ്മരിക്കപ്പെടുന്നു എന്നർത്ഥം. ഏതെങ്കിലും ഒരു വിശുദ്ധന്റെയോ ശുദ്ധിമതികളുടെയോ നാമത്തിൽ പ്രത്യേകം പ്രതിഷ്ഠിക്കപ്പെടുന്നതിന്റെ കാരണം അങ്ങനെ പ്രതിഷ്ഠിക്കപ്പെടുന്ന പള്ളിയിൽ കൂടി വരുന്ന ആളുകളുടെ പ്രത്യേക താല്പര്യവും ദേവാലയത്തെ തിരിച്ചറിയുന്നതിനും വേണ്ടിയാണ്. മറ്റു വിശുദ്ധരുടെ സ്മരണ ആ ദേവാലയത്തിൽ ഇല്ലെന്നോ മൂലക്കല്ലായ ക്രിസ്തുവും അതുവഴി ത്രിയേക ദൈവവും അവിടെ വിസ്മരിക്കപ്പെട്ടു എന്നോ ഇതിനർത്ഥമില്ല. ഷിനോ ശെമ്മാശ്ശന് മനസ്സിലായിക്കാണും എന്നു കരുതുന്നു.

- മാർ ദിയസ്ക്കോറോസ് ■

---

എന്നതായിരിക്കണം നമ്മുടെ മുദ്രാവാക്യം.

യുവത്വം അവസരങ്ങളെ കണ്ടെത്താനുള്ള സാഹചര്യമാണ് പ്രദാനം ചെയ്യുന്നത്. ശാരീരികവും, മാനസികവും, ആത്മീകവുമായ അവസ്ഥകളുടെ ശരിയായ വിശകനത്തിനുള്ള സാഹചര്യമാണ് ഇതിലൂടെ ലഭ്യമാകുന്നത്. ഇന്ദ്രിയ കർമ്മങ്ങളുടെ ഉൾപൊരുൾ കണ്ടെത്താനാവാത്ത അവസ്ഥയും, അവസരങ്ങളുടെ തുടർച്ചയായ നിരാകരണവും നമ്മെ 'അഞ്ജോസിയ' എന്നറിയപ്പെടുന്ന ഒരു മാനസിക അന്ധതയിലേക്കാണ് എത്തിയ്ക്കുന്നത്. എല്ലാ അവസരങ്ങളും ഒരു മണി വീണയാണ്. അത് ശരിയായി ചേർത്ത് ഉപയോഗിക്കുമ്പോഴേ ശ്രുതി മധുരമായ ഗാനം പുറപ്പെടുകയുള്ളു. നഷ്ടപ്പെടുത്തുന്ന ഓരോ അവസരങ്ങളും നമ്മുടെ ജീവിതഗാനത്തിന്റെ ധ്വനികളെ അപശ്രുതികളാക്കും. 6000 ഗാനങ്ങളെഴുതിയ രവീന്ദ്രനാഥ ടാഗൂർ മരണക്കിടക്കിയിൽ പറഞ്ഞത്; "പ്രഭോ! അങ്ങ് പാടുവാനാവശ്യപ്പെട്ട ഏറ്റവും നല്ല ഗാനം പാടുവാൻ ഞാൻ മറന്നുപോയി. ഇനി ഏതവസരത്തിൽ അങ്ങേയ്ക്കായി ഞാനതുപാടും" എന്നാണ്. ദൈവം നൽകിയ അവസരത്തിനായി ശ്രുതിമധുരമായി പാടുവാനവശേഷിച്ച ഗാനം നമുക്കാലപിക്കാം. അവസരങ്ങൾ നഷ്ടപ്പെട്ടവരുടെയും, നഷ്ടപ്പെടുത്തിയവരുടെയും അവസരമായി നമുക്ക് പ്രവർത്തിക്കാം.

"ലക്ഷ്യം ശ്രേഷ്ഠമാകണം, പ്രയത്നം ലഘുവും, ഹ്രസ്വവുമാകരുത്"

ഫാ. വിൽസൺ മാത്യു, ബേസിൽ ദയറ ■

## സുപ്പീരിയർ



കോട്ടയം:- മലങ്കര ഓർത്തഡോക്സ് സഭയിലെ ആദ്യത്തെ സന്യാസ പ്രസ്ഥാനമായ ബഥനിയുടെ കേരളത്തിലും പുറത്തുമായി വ്യാപിച്ചുകിടക്കുന്ന സ്ഥാപനങ്ങളുടെ സുപ്പീരിയർ ആയി ഫാ. മത്തായി ഒ.ഐ.സി. യെ തെരഞ്ഞെടുത്തു. 40 വർഷമായി ആശ്രമത്തിന്റെ വിവിധ സ്ഥാപനങ്ങളുടെ ചുമതല വഹിക്കുന്ന അദ്ദേഹം കഴിഞ്ഞ 15 വർഷമായി കുന്നംകുളം ബഥനി St. John's ഹയർ സെക്കണ്ടറി സ്ക്കൂളിന്റെ പ്രിൻസിപ്പലായി സേവനം അനുഷ്ഠിക്കുന്നു. ജില്ലാ PTA യുടെ മാതൃകാ പ്രിൻസിപ്പൽ അവാർഡ്, ഡൽഹിയിൽ നിന്നുള്ള "വിദ്യാരത്നം ഗോൾഡ് മെഡൽ" എന്നിവ ലഭിച്ചിട്ടുണ്ട്.

## കോർ എപ്പിസ്ക്കോപ്പാ സ്ഥാനം ലഭിച്ചു



ഫാ. റ്റി. എം. സാമുവേൽ തയ്യിലിന് കോർ എപ്പിസ്ക്കോപ്പാ സ്ഥാനം ലഭിച്ചു. 2009 ആഗസ്റ്റ് 8-മൈലപ്ര പള്ളിയിൽ വച്ച് അഭി. കുറിയാക്കോസ് മാർ ക്ലീമ്മീസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ ശുശ്രൂഷകൾ നടത്തപ്പെട്ടു.

## മൂല്യബോധം വേണം : എം. എ. ബേബി



**നല്ലില:-** വിദ്യാഭ്യാസ ലക്ഷ്യം ഡിഗ്രി സമ്പാദനം മാത്രമാകരുതെന്നും സമൂഹത്തിന് ഉതകുന്ന രീതിയിലുള്ള മൂല്യങ്ങൾ നിറഞ്ഞതായിരിക്കണമെന്നും വിദ്യാഭ്യാസമന്ത്രി എം. എ. ബേബി അഭിപ്രായപ്പെട്ടു. നല്ലില ബഥേൽ സെന്റ് ജോർജ് ഓർത്തഡോക്സ് യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ നടന്ന പ്രതിഭാസംഗമം ഉത്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം.

ഫാ. സജീവ് കെ. വർഗീസിന്റെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ കാർട്ടൂണിസ്റ്റ് സുകുമാർ പ്രഭാഷണം നടത്തി. നർമ്മബോധമുള്ള സമൂഹമാണ് ഇനി വേണ്ടതെന്നും അദ്ദേഹം പറഞ്ഞു. വിദ്യാർത്ഥികൾക്കുള്ള അവാർഡ്കിറ്റ് മന്ത്രി നിർവഹിച്ചു. പഞ്ചായത്ത് പ്രസിഡന്റ് എസ്. നാസറുദീൻ, റോസമ്മ ബേബി, ജോൺ പി. ലൂക്ക്, ഷിജു ഏബ്രഹാം, ഷിബു ബാബു ബെനിൽ മാത്യു, അഡ്വ. സജി ജോർജ്, ജി. സാംകുട്ടി പ്രസംഗിച്ചു.

## നിയമിച്ചു



മലങ്കര ഓർത്തഡോക്സ് സഭ കണ്ടനാട് ഈസ്റ്റ് ഭദ്രാസന കേന്ദ്രമായ മൂവാറ്റുപുഴ അരമനയുടെ മാനേജരായി മാറാച്ചേരിൽ തോമസ് പോൾ റമ്പാനെ ഇടവക മെത്രാപ്പോലീത്ത ഡോ. തോമസ് മാർ അത്താനാസ്യോസ് തിരുമേനി നിയമിച്ചു.

## ഡോക്ടറേറ്റ്



കേരളാ യൂണിവേഴ്സിറ്റിയിൽ നിന്ന് കൊമേഴ്സ് വിഭാഗത്തിൽ പി. എച്ച്.ഡി. കരസ്ഥമാക്കിയ ശ്രീമതി സുമൻ അലക്സാണ്ടർ കൊട്ടാരക്കര സെന്റ് ഗ്രീഗോറിയോസ് കോളേജ് അദ്ധ്യാപികയും പ്രൊഫസർ ജേക്കബ് വർഗീസ് വടക്കടത്തിന്റെ ഭാര്യയുമാണ്.

## ഒന്നാം റാങ്ക്



പിറവന്തൂർ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ ചെങ്ങാലികുന്നുംപുറത്ത് അനൂപ് ഭവനിൽ ശ്രീ. തോമസ് മാത്യുവിന്റെയും ശ്രീമതി മേരി തോമസിന്റെയും മകൾ അനീഷാ തോമസ് ഇക്കഴിഞ്ഞ BBA പരീക്ഷയിൽ കേരളാ യൂണിവേഴ്സിറ്റിയിൽ നിന്നും ഒന്നാം റാങ്ക് കരസ്ഥമാക്കി. സൺഡേസ്ക്കൂൾ അദ്ധ്യാപികയും യുവജനപ്രസ്ഥാനം യൂണിറ്റ് ജോയിന്റ് സെക്രട്ടറിയുമാണ്.



# കെ.ജെ. കുര്യാക്കോസ് കോർ എപ്പിസ്ക്കോപ്പ

## സപ്തസ്വര മാധുര്യത്തിന്റെ സപ്തതി നിറവിൽ

**മ**ലങ്കരസഭയിലെ പല ചരിത്രമുഹൂർത്തങ്ങൾക്ക് സാക്ഷ്യം വഹിക്കുകയും പ. പരുമല തിരുമേനിക്ക് ജന്മം നൽകുകയും ചെയ്ത മുളന്തുരുത്തി മർത്തോമ്മൻ പള്ളി ഇടവകയിൽപ്പെട്ട കാരിയേലിൽ പരേതനായ വന്ദ്യ യാക്കോബ് കോർ എപ്പിസ്കോപ്പായുടെയും കുഞ്ഞമ്മായിയുടെയും മകനായി കെ. ജെ. കുര്യാക്കോസ് 1939 ഓഗസ്റ്റ് 8-ന് ജനിച്ചു...

..പ്രീ യൂണിവേഴ്സിറ്റി വിദ്യാഭ്യാസത്തിനു ശേഷം അദ്ധ്യാപക പരിശീലനം നേടി മുളന്തുരുത്തി സി. ജി. എൽ. പി. സ്കൂളിൽ അദ്ധ്യാപകനായി സേവനം അനുഷ്ഠിച്ചു. 1957 മെയ് 29-ന് വെട്ടിക്കൽ ദയറായിൽ വെച്ച് കൊച്ചി ഭദ്രാസനത്തിന്റെ കാലം ചെയ്ത അഭിവന്ദ്യ പൗലോസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായിൽ നിന്നും ശെമ്മാശ്ശപട്ടം സ്വീകരിച്ച് അദ്ദേഹത്തന്റെ സെക്രട്ടറിയായി സേവനം അനുഷ്ഠിച്ചു.

1962-ജൂൺ 30-ന് അങ്കമാലി ഭദ്രാസനത്തിന്റെ കാലം ചെയ്ത അഭിവന്ദ്യ ഗീവർഗീസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായിൽ നിന്നും ആലുവ തൃക്കുന്നത്ത് സെമിനാരിയിൽ വച്ച് കശീശാസ്ഥാനം സ്വീകരിച്ചു.

1999 ഓഗസ്റ്റ് 7-ന് മുളന്തുരുത്തി കാതോലിക്കേറ്റ് സെന്ററിൽ വച്ച് പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ കോർഎപ്പിസ്ക്കോപ്പാ സ്ഥാനം നൽകി. മുളന്തുരുത്തി മർത്തോമ്മൻ, ഹൈദരാബാദ് മാർ ഗ്രിഗോറിയോസ്, മദ്രാസ് സെ. തോമസ്, പള്ളം സെന്റ് പോൾസ്, തുരുത്തിക്കര മാർ ഗ്രിഗോറിയോസ്, മുളന്തുരുത്തി കാതോലിക്കേറ്റ് സെന്റർ, എറണാകുളം സെ. മേരീസ് കത്തീഡ്രൽ എന്നിവടങ്ങളിൽ വികാരിയായി സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചു. തുരുത്തിക്കര മാർ ഗ്രിഗോറിയോസ് ചാപ്പൽ, മുളന്തുരുത്തി കാതോലിക്കേറ്റ് സെന്റർ തുടങ്ങി ആരാധനാലയങ്ങളുടെ നിർമ്മാണത്തിന് നേതൃത്വം നൽകി.

ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മറ്റി അംഗം, മർത്തമറിയം വനിതാ സമാജം വൈസ് പ്രസിഡന്റ് ഭദ്രാസന കൗൺസിൽ അംഗം, സൺഡേസ്ക്കൂൾ ഡിസ്ട്രിക്ട് ഇൻസ്പെക്ടർ, ബസ്കിയാമ്മ സംഘം വൈസ് പ്രസിഡന്റ് എന്നീ നിലകളിൽ സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

ഇപ്പോൾ മുംബൈ ഭദ്രാസനാധിപൻ അഭി. ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത പ്രസിഡന്റായ തലക്കോട് പരുമല മാർ ഗ്രിഗോറിയോസ് ചാരിറ്റബിൾ ട്രസ്റ്റിന്റെ കീഴിലുള്ള ബോയ്സ് ഹോമിനോട് ചേർന്നുള്ള മാർ ഗ്രിഗോറിയോസ് ചാപ്പലിന്റെ ചാപ്ലെയിനായി ആയി സേവനം ചെയ്തു വരുന്നു.

കല്ലൂപ്പാറ മേലേക്കുറ്റായ പറക്കുളത്തിൽ റിട്ട അദ്ധ്യാപിക ലീലാമ്മയാണ് സഹധർമ്മിണി. മകൾ ഡോ. സിജി ജോർജ് (പ്രൊഫ. മണിപ്പാൽ എഞ്ചി. കോളജ്) മകൻ അജി കുര്യൻ (ഇലക്ട്രിക്കൽ ഡിസൈൻ എഞ്ചിനീയർ, ബഹറിൻ)

കാറ്റും കോളും നിറഞ്ഞ സഭാന്തരീക്ഷത്തിൽ നിന്നുകൊണ്ട് ഓർത്തഡോക്സ് സഭയുടെ വടക്കൻ മേഖലയിലെ മുഖ്യ വക്താവായി കാതോലിക്കേറ്റിനെ ശക്തിപ്പെടുത്താൻ അനവരതം യത്നിച്ച തങ്കലിപികളിൽ രേഖപ്പെടുത്തേണ്ടതാണ്. മാധുര്യമേറിയ സർഗ്ഗാത്മകസ്വരവിന്യാസത്തിലൂടെ ബഹു. അച്ചന്റെ ആരാധന സ്വർഗ്ഗീയമായ അനുഭൂതി പകരുന്ന ഒരു അനുഭവമാണ്. എഴുപതിന്റെ നിറവിലും സ്വരമാധുര്യം തുടരുന്നു എന്നുള്ളതിൽ ദൈവത്തെ മഹത്വപ്പെടുത്താം. കേരളത്തിനകത്തും പുറത്തും വിദേശരാജ്യങ്ങളിലുമായി 100-ൽ പരം പള്ളികളിൽ ക്ഷണിക്കപ്പെട്ട അതിഥിയായി ആരാധന അർപ്പിക്കാൻ ലഭിച്ച അവസരങ്ങൾ ഭക്തജനങ്ങളുടെ മുക്തകണ്ഠമായ പ്രശംസയും ആദരവും നേടാൻ സഹായിച്ചിട്ടുണ്ട്. പരുമല മദ്ധ്യസ്ഥൻ, മുളന്തുരുത്തിയിലെ മണിവിളക്ക് തുടങ്ങിയ കാസറ്റുകളിലൂടെ ലോകം മുഴുവനും ആ ശബ്ദ വീചികൾ ഇപ്പോഴും അലയടിച്ചുകൊണ്ടിരിയ്ക്കുകയാണ്.

സപ്തതി ദിനമായ ഓഗസ്റ്റ് 8-നു രാവിലെ 7.30-ന് ബ. അച്ചൻ സ്തോത്ര ബലി അർപ്പിച്ചു കുർബ്ബാനാന്തരം വിശ്വാസികലും ബോയിസ് ഹോമിലെ കുട്ടികളും കത്തിച്ച മെഴുകുതിരിയുമായി ബ. അച്ചനെ സ്വീകരിച്ചു. മുംബൈ ഭദ്രാസനാധിപൻ അഭിവന്ദ്യ ഗീവർഗീസ് മാർ കൂറിലോസ് തിരുമേനി അയച്ചുതന്ന ജന്മദിന സന്ദശം വായിച്ചു. അഭി. തിരുമേനിയുടെ സഹോദരന്മാരായ ശ്രീ. ജോസ് പി. കുര്യൻ, ബാബു പി. കുര്യൻ, ദുബായ് പള്ളിയിലെ ശ്രീ. തോമസ് പോൾ എന്നിവർ അനുമോദന പ്രസംഗങ്ങൾ നടത്തി. ബഹുമാനപ്പെട്ട അച്ചന്റെ സഹപ്രവർത്തകരും, അഭ്യുദയകാക്ഷികളും, ശിഷ്യഗണങ്ങളും ജന്മദിനാശംസകൾ അർപ്പിച്ചു. 70 സാധുക്കൾക്ക് അരിവിതരണം ബ. അച്ചൻ പഠിപ്പിച്ച മുളന്തുരുത്തി സ്ക്കൂളിൽ ഏറ്റവും ഉയർന്ന മാർക്കു വാങ്ങിയ്ക്കുന്ന വിദ്യാർത്ഥിക്കു വേണ്ടി ഒരു എവർ റോളിംഗ് ട്രോഫിയും ആരംഭിച്ചു. ബഹു. അച്ചൻ സഭയ്ക്കു നൽകിയ സേവനങ്ങൾ മാനിച്ചു, സമ്മേളനത്തിൽ മംഗളപത്രം സമർപ്പിച്ചു. യു.എ.ഇ. യിലെ ഓർത്തഡോക്സ അസ്സോസിയേഷന്റെയും ഇടവകയുടേതുമായ ഉപഹാരങ്ങൾ നൽകി. ബ. അച്ചൻ ചടങ്ങിൽ സംബന്ധിച്ച എല്ലാ വൈദികരോടും വിശിഷ്ടാതിഥികളോടും, വിശ്വാസികളോടുമുള്ള നന്ദി പ്രകാശിച്ചിപ്പിച്ചു. ഫാ. റ്റി. പി. ഏലിയാസ് സ്വാഗതവും, അജി കുര്യൻ കൃതജ്ഞതയും രേഖപ്പെടുത്തി. തുടർന്നു ബോയിസ് ഹോമിലെ വിദ്യാർത്ഥികളോടൊപ്പം സ്നേഹവിരുന്നു നടന്നു.

പ്രൊഫ. ഡോ. വി. ഐ. ജോർജ്
(HOD Instrumentation and Control Engg. MIT Manpal)

M.S. Ad.

# *For Favours Received*











എന്റെ മനോവൈകല്യങ്ങൾക്കും വ്യാധികൾക്കും പ്രമേഹത്തിനും സൗഖ്യം ലഭിച്ചു. ഭാര്യ കുഞ്ഞന്നത്തിന്റെ Heart ലെ Caotic Valve നും Blood Circulation നും കണ്ണിനും സർവ്വരോഗങ്ങൾക്കും സൗഖ്യം ലഭിച്ചു. ഞങ്ങളുടെ പ്രശ്നങ്ങൾ അനുകൂലമായി പരിഹരിക്കപ്പെട്ടു.
നഷ്ടപ്പെട്ട ഞങ്ങളുടെ ജഢത്തിലും, ആത്മാവിലും, മനസ്സിലും, സുബോധത്തിലും, വിവേകത്തിലും, ചിന്തയിലും, ആകർഷണീയതയിലും പെരുമാറ്റത്തിലും ഉള്ള ഭയമില്ലായ്മയും ധൈര്യവും നിരാശയില്ലായ്മയും സുഖ സൗഖ്യവും; സ്വപ്നത്തിൽ പോലും നിനയ്ക്കുവാൻ കഴിയാത്ത വിധത്തിൽ തിരികെ ലഭിച്ചു. നന്ദി സമാധാന മനുഷ്യർക്കുള്ള നല്ല അവസാനത്തിന് ഞങ്ങളെ യോഗ്യരാക്കുന്ന - ഞങ്ങളുടെ കൂടെ താമസിച്ച് ദ്രോഹിക്കുന്നവരെ നശിപ്പിച്ചു. ശത്രുക്കളേയും എതിർക്കുന്നവരേയും തോല്പിക്കുവാൻ വേണ്ടി ഞങ്ങൾക്ക് ദൈവത്തിന്റെ സർവ്വായുധവർഗ്ഗവും ആത്മശക്തിയും മനഃശക്തിയും ധൈര്യവും ദൈവീക വിശ്വാസവും സഹനശക്തിയും ലഭിച്ചു.

Heart Valves അടഞ്ഞിട്ടും, Heart Valves ന്റെ പ്രവർത്തനം നിലക്കാതെ, കുഞ്ഞന്നത്തിന്റെ eye operation വിജയിച്ച്, പൂർണ്ണ കാഴ്ച ലഭിക്കുകയും ജീവൻ സൗഖ്യത്തോടെ നിലനിർത്തി. കുഞ്ഞന്നത്തിനെ മരണത്തിൽ നിന്ന് രക്ഷിച്ചു. ഞങ്ങളുടെ ദൃഢവിശ്വാസവും ധൈര്യവും പ്രത്യാശയും പ്രാർത്ഥനാശക്തിയും പൂർണ്ണതയോടെ അവസാന ശ്വാസം വരെ നിലനിർത്തി.

T. V. Varghese, - Rtd. Deputy Director of Education,
**Kunjanam,** - Rtd. Income Tax Officer
Nehru Nagar, Thrissur-6

